# മലങ്കര ഇടവകപത്രിക

പുസ്തകം ൧൭ | ൧൯൦൮ കക്കടകം | ലക്കം ൭

## പുതിയ മെത്രാന്മാരുടെ ആഗമനം.

നി- വ- ദി- ശ്രീകളായ മാർ ഒസ്താത്ത്യാസു, മാർ കൂറീലോസു, മാർ ഗീവറുഗീസു ദീവന്നാസ്യോസ് ഈ മെത്രാപ്പോലീത്തന്മാർ പോയ മാസാവസാനത്തിൽ ബോമ്പയിൽ എത്തിയ വിവരം മുമ്പിൽ പ്രസ്താവിച്ചിരുന്നല്ലൊ. ഈ തിരുമേനികൾ ഈ മാസം (സുറിയാനിക്കണക്കിൽ) ൨൦-നു വെള്ളിയാഴ്ച കോട്ടയത്തു എത്തുകയും അപ്പോൾ ഇവരെ ആഘോഷപൂർവ്വം എതിരേല്ക്കുകയും ചെയ്യണമെന്നു നിശ്ചയിച്ചിരുന്നതനുസരിച്ചു കോട്ടയം മെത്രാസന ഇടവകയിൽ ഉൾപ്പെട്ട എല്ലാ പള്ളികൾക്കും കല്പന അയക്കുകയും വേണ്ട ഒരുക്കങ്ങൾ ചെയ്കയും ചെയ്തിരുന്നു. തിരുമേനികൾ ആലുവായിൽ എത്തി അവിടെ രണ്ടുമൂന്നു ദിവസം താമസിച്ചതിനകത്തു വടക്കുള്ള പള്ളിക്കാർ കൂടി ഒരു മംഗളപത്രം സമർപ്പിച്ചു എങ്കിലും കോട്ടയത്തു എത്തി വലിയ തിരുമേനിയെ മുഖം കാണിച്ചതിനുമേൽ അല്ലാതെ ഒരു മംഗളപത്രവും സ്വീകരിച്ചു മറുപടി കൊടുക്കയില്ലെന്നു മുമ്പെ തന്നെ നിശ്ചയം ചെയ്തിരുന്നതിനാൽ മംഗളപത്രം മാത്രം സ്വീകരിച്ചു. വ്യാഴാഴ്ച സന്ധ്യയ്ക്കു കോട്ടയത്തുനിന്നും ഹാജരാക്കിയിരുന്ന ബോട്ടിൽ എറണാകുളത്തുനിന്നു പുറപ്പെട്ടു വെള്ളിയാഴ്ച രാവിലെ കുമരകത്തിനു പടിഞ്ഞാറു കായലിൽ എത്തിയപ്പോൾ കുമരകത്തുകാരുടെ ചുണ്ടൻ മുതലായ വള്ളങ്ങൾ ചെന്നു എതിരേറ്റു മുമ്പിൽ കൂട്ടി തയാറാക്കിയിരുന്ന കുമരകം സ്കൂളിൽ കൊണ്ടുവന്നു. അവിടെവച്ചു കാപ്പികുടി കഴിഞ്ഞശേഷം ആ പള്ളിക്കാർ ഒരു മംഗളപത്രം സമർപ്പിച്ചു എങ്കിലും മേല്പറഞ്ഞ കാരണത്താൽ അവക്കും മറുപടി കൊടുക്കാതെ സ്വീകരിക്കമാത്രം ചെയ്തു. അനേകം ബോട്ടുകൾ വള്ളങ്ങൾ മുതലായവയുടെ അകമ്പടിയോടുകൂടി പത്തു മണിക്കു കുമരകത്തു പള്ളിയിൽ പ്രവേശിച്ചു പ്രാർത്ഥന കഴിച്ചുംകൊണ്ടു തിരുവാർപ്പു വഴിയായി പുറപ്പെട്ടു കുമരകം, നീലംപേരൂർ, കുറിച്ചി, വെളിയനാട്ടു, വാകത്താനം, നട്ടാശേരി ഈ പള്ളിക്കാരുടെയും തിരുവാർപ്പുകാരുടെയും മററുമായി ഒമ്പതു ചുണ്ടൻവള്ളങ്ങളോടും കോട്ടയം, ചെങ്ങളം, പാണമ്പടി, കല്ലുങ്കത്ര മുതലായ ഇടവകകളോടു ചേർന്ന ഓരോ കരക്കാരും കമ്പോളക്കാരും ഹാജരാക്കിയതും ചുണ്ടൻവള്ളങ്ങൾക്കു സമമുള്ളവയുമായ ഓടിവള്ളങ്ങൾ, ഇരുട്ടികുത്തികൾ, വെപ്പുവള്ളങ്ങൾ, ബോട്ടുകൾ മുതലായി അസംഖ്യം ജലവാഹനങ്ങളോടുംകൂടി പാണമ്പടികൽനിന്നു കോട്ടയം സിമ്മനാരിക്കടവുവരെ ആറുവഴിയാൽ ഉണ്ടായ എതിരേല്പു പൊടിപൂരമായിരുന്നു എന്നല്ലാതെ പറവാൻ പ്രയാസം. എഴുന്നെള്ളത്തു ഏകദേശം ൧ മണിക്കു സിമ്മനാരിക്കടവിൽ എത്തി. തിരുമേനികൾ പന്തലിൽ ഇറങ്ങിയപ്പോൾ അവിടെ എഴുന്നെള്ളിയിരുന്ന വലിയ തിരുമേനിയും മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും ഇവരെ ആലിംഗനം ചെയ്കയും മൂന്നു തിരുമേനികളുടെയും കഴുത്തിൽ കുരിശു ധരിപ്പിക്കുകയും ചെയ്തു. ഇവിടെ നിന്നു രണ്ടു പൊൻകുരിശുകളും, അനേകം വെള്ളിക്കുരിശുകളും, കുട, കൊടി മുതലായ സാമാനങ്ങളും പിടിച്ചുകൊണ്ടു വൈദികന്മാരുടെ പാട്ടോടുകൂടി തിരുമേനികളെല്ലാം സിമ്മനാരിപള്ളിയിലേക്കു നീങ്ങി പള്ളിയിൽ ശുശ്രൂഷ കഴിച്ചശേഷം നാടകശാലയിൽവച്ചു സുറിയാനി വിദ്യാർത്ഥികളുടെ ഒരു മംഗളപത്രം സമർപ്പിക്കയും അതിനു അപ്പോൾ തന്നെ മറുപടി കല്പിക്കയും ചെയ്തശേഷം മുകളിലേക്കു എഴുന്നെള്ളി എല്ലാവരെയും അനുഗ്രഹിച്ചു യാത്ര പറഞ്ഞു. മേശ കഴിഞ്ഞ ശേഷം സി

മനാരിയിലെ കിഴക്കെ കെട്ടിൽവച്ചു വലിയ തിരുമേനിയുടെ അഗ്രാസനാധിപത്യത്തിൻകീഴ കോട്ടയം സി. എം. എസ് കോളെജു സുറിയാനി വിദ്യാർത്ഥികളുടെ ഒരു മംഗളപത്രം മൂന്നു തിരുമേനികൾക്കും സമർപ്പിക്കയും അതിനു മറുപടി കല്പിക്കയും ചെയ്തു. ഈ സമയത്തു പ്രാസംഗികന്മാരിൽ ഒരാൾ കോളെജു പ്രിൻസിപ്പാൾ മിസ്റ്റർ ആസ്കൂപിത്തു് സായ്പവർകളായിരുന്നു.

പിന്നീടു നാലു മണിയോടുകൂടെ മാർ ദീവന്നാസ്യോസു സിമ്മനാരിയിലേക്കുള്ള ഘോഷയാത്രയായി. അനേകം മുത്തുക്കുടകൾ, പൊൻ വെള്ളിക്കുരിശുകൾ, കൊടികൾ, തലേക്കെട്ടു കെട്ടിയ ആനകൾ മുതലായ സന്നാഹങ്ങളോടു കൂടിയുണ്ടായ ഈ ഘോഷയാത്രയും ഒട്ടും ചില്ലറയായിട്ടുള്ളതല്ലായിരുന്നു. ഈ എഴുന്നെള്ളത്തു സിമ്മനാരിയിൽ എത്തി മാർ ഏലിയാ ചാപ്പലിൽ പ്രവേശിച്ചയുടൻ ഒരു ദൈവശുശ്രൂഷ കഴിച്ചു എല്ലാവരും സിമ്മനാരിഹാളിൽ കൂടി. ഈ പ്രാവശ്യവും അഗ്രാസനം വഹിച്ചതു വലിയ തിരുമേനി തന്നെയായിരുന്നു. മലങ്കര സുറിയാനി മഹാജനസഭയുടെ ഒരു മംഗളപത്രം ഈ സന്ദർഭത്തിൽ വായിച്ചു സമർപ്പിക്കയും മാർ ദീവന്നാസ്യോസ കൊച്ചുമെത്രാപ്പോലീത്താ അവർകൾ അതിനു മറുപടി പറകയും ചെയ്തു. ഈ യോഗത്തിൽ മിസ്റ്റർ പാൽമർ സായ്പവർകളും പ്രൊഫസ്സർ സുബ്രഹ്മണ്യയ്യർ അവർകളും പെൻഷ്യൻ ഇഞ്ചിനീയർ മിസ്റ്റർ കുരുവിള അവർകളും സന്ദർഭോചിതങ്ങളായ പ്രസംഗങ്ങൾ പറകയുണ്ടായി. യോഗാവസാനം സിമ്മനാരിവളപ്പിൽ ദീപകാഴ്ചയും വെടിക്കെട്ടും രാത്രിയിൽ മാർഗ്ഗംകളിയും ഉണ്ടായിരുന്നു. ആകപ്പാടെ ഈ സന്ദർഭത്തിൽ ബഹുജനങ്ങൾക്കു എന്തുമാത്രം ആഹ്ലാദമുണ്ടായിരുന്നു എന്നു അന്നു കൂടിയ ജനബാഹുല്യംകൊണ്ടു ഊഹിക്കാവുന്നതാണു. ജൂബിലി ആഘോഷം കഴിഞ്ഞതിൽപിന്നെ ഇത്ര വളരെ ജനക്കൂട്ടത്തെ ഒരുമിച്ചു കോട്ടയത്തു ഈ സന്ദർഭത്തിലല്ലാതെ കണ്ടിട്ടില്ല. നവീകരണ സിമ്മനാരി ഒഴികെ സ്ഥലത്തെ എല്ലാ ഇംഗ്ലീഷു പള്ളിക്കൂടങ്ങളും അച്ചുകൂട്ടങ്ങളും മററും ഈ ആവശ്യത്തിലേക്കായി പൂട്ടപ്പെട്ടിരുന്നു എന്നു പറയുമ്പോൾ അന്യമതക്കാരും ഈ സന്ദർഭത്തിൽ തങ്ങളുടെ അനുമോദനത്തെ യഥായോഗ്യം പ്രദർശിപ്പിച്ചു എന്നു ഊഹിക്കാമല്ലോ.

ഈ തിരുമേനികളുടെ മേൽ മലങ്കര ഇടവകയ്ക്കുള്ള സന്തോഷം ഈ വിധം പൊതുവായ ഒരെതിരേല്പിനാൽ പ്രത്യക്ഷപ്പെടുത്തണമെന്നല്ലാതെ അനാവശ്യമായ ചിലവുകൾ ചെയ്തു ഇതുപോലെയുള്ള എതിരേല്പു ഇനി ആവശ്യമില്ലെന്നു തിരുമേനികൾ നിർബ്ബന്ധിച്ചിട്ടും പള്ളിക്കാർ സമ്മതിക്കുന്നില്ലെന്നു കാണുന്നു. ൧൮-ാം നു- വെള്ളിയാഴ്ച മലങ്കര ഇടവകയിൽ ഒട്ടും അപ്രധാനമല്ലാത്ത നിരണത്തു പള്ളിയിലേക്കു പുതിയ തിരുമേനികളെ എഴുന്നെള്ളിക്കാൻ നിരണത്തും അതിനു ചുററുപാടുമുള്ള പള്ളിക്കാർ വട്ടം കൂട്ടി കഴിഞ്ഞുപോയതിനാൽ അതിനെ നിഷേധിപ്പാൻ പാടില്ലാതെയായി. ഇവിടെ എതിരേല്പു മുമ്പിലത്തേതിലും കേമമായിരുന്നു എന്നു പറയാം. ചുണ്ടൻവള്ളങ്ങൾതന്നെ ഇരുപത്തഞ്ചിൽ മേൽ ഉണ്ടായിരുന്നു എന്നു പറഞ്ഞാൽ എതിരേല്പിന്റെ വലിപ്പം ഏകദേശം ഊഹിക്കാമല്ലോ. മുട്ടാർമുതൽ വീയപുരംവഴി പമ്പാനദി മുഴുവൻ ചുണ്ടൻ, ഓടി മുതലായ വള്ളങ്ങൾകൊണ്ടു തിങ്ങിയിരുന്നു. എഴുന്നെള്ളത്തു നിരണത്തു പള്ളിയിൽ പ്രവേശിച്ചു പ്രാർത്ഥന കഴിച്ച ഉടൻ വലിയ തിരുമേനിയുടെ അഗ്രാസനാധിപത്യത്തിൻകീഴ നടന്ന ഒരു യോഗത്തിൽ നിരണത്തു പള്ളിക്കാരുടേതായി ഒരു മംഗളപത്രസമർപ്പണവും മൂന്നു തിരുമേനികൾക്കും ഓരോ സമ്മാനവും വിശേഷാൽ ഇദംപ്രഥമമായി എം. ഏ. പരീക്ഷ ജയിച്ച വൈദികൻ ഗീവറുഗീസു ശെമ്മാശൻ അവർകൾക്കു ഒരു സമ്മാനവും ഉണ്ടായതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

ആകപ്പാടെ നമ്മുടെ പുതിയ തിരുമേനികളുടെ ആഗമനം മലങ്കര ഇടവക ഒട്ടുക്കു സർവ്വസന്തോഷകരമായിരിക്കുന്നു. കോട്ടയത്തേയും നിരണത്തേയും ഈ രണ്ടെതിരേല്പിനും തലെദിവസംവരെ ഇടവിടാതെ വർഷിച്ചുകൊണ്ടിരുന്ന മഴ എഴുന്നെള്ളത്തിന്റെ ആവശ്യത്തിലേക്കു മാറിത്തന്നതും ദൈവാനുകൂല്യത്തിന്റെ ചിഹ്നമെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ഈ തിരുമേനികൾ ചിരകാലം ജീവിച്ചിരുന്നു നമ്മുടെ സഭയ്ക്കു മേല്ക്കുമേൽ ഐശ്വര്യം വർദ്ധിപ്പിക്കുന്നതിനു ഇടയാകാൻ വായനക്കാർ പ്രാർത്ഥിക്കണമെന്നു ഞങ്ങൾ എല്ലാവരേയും ഓർപ്പിച്ചുകൊള്ളുന്നു.

---

# സുറിയാനിസഭയും ഡാക്ടർ ബുക്കാനാൻ അവർകളും

പത്തൊമ്പതാം ശതവൎഷത്തിന്റെ ആരംഭത്തിൽ ഹിന്തുമതത്തിന്റെ തല്ക്കാലാവസ്ഥയെപ്പറ്റിയും, ക്രിസ്തുമതത്തിന്റെ പ്രചാരത്തെപ്പറ്റിയും അന്വേഷണങ്ങൾ നടത്തുന്നതിനായി ഇൻഡ്യാരാജ്യം മുഴുവനും സഞ്ചരിച്ച ആംഗ്ലിക്കൻ സഭയിലെ ഒരു മിഷ്യനറിയായിരുന്ന ഡാക്ടർ ക്ലാഡിയസ്സു ബുക്കാനാൻ ക്രിസ്താബ്ദം ൧൮൦൦-ാമാണ്ടു കൽക്കത്തായിൽ സ്ഥാപിക്കപ്പെട്ട ഫോർട്ടുവില്ല്യംകോളജിലെ പ്രധാനാദ്ധ്യാപകന്മാരിൽ ഒരാളായിരുന്ന ഇദ്ദേഹം അന്നത്തെ ഗവൎണ്ണർ ജനറലായിരുന്ന മാർക്വിസ് ഓഫ് വെല്ലസ്ലിയുടെ അനുമതിയോടുകൂടെ മതസംബന്ധമായ അന്വേഷണങ്ങൾ നടത്തുന്നതിനു ക്രിസ്താബ്ദം ൧൮൦൬-ാമാണ്ടു ഇൻഡ്യാമുഴുവൻ സഞ്ചരിച്ച കൂട്ടത്തിൽ മലയാളത്തിൽ ഉള്ള സുറിയാനിസഭയെ സന്ദൎശിക്കയും പല പള്ളികളിൽ സഞ്ചരിക്കയും, അപ്പോൾ ഉണ്ടായ ഓരോ സംഭവങ്ങളേയും അവയെപ്പറ്റി തനിക്കു തോന്നിയ അഭിപ്രായങ്ങളെയും അദ്ദേഹം റിക്കാട്ടു ചെയ്തിട്ടുള്ളതുമാകുന്നു. ഈ റിക്കാട്ടു സുറിയാനിനാട്ടു ചരിത്രകാരന്മാരാൽ വില പിടിച്ച ഒരു റിക്കാട്ടായി ഗണിക്കപ്പെട്ടുവരുന്നു.

തന്റെ സഞ്ചാരത്തിൽ റിക്കാട്ടു ചെയ്യപ്പെടേണ്ടവയെന്നു അദ്ദേഹത്തിനു തോന്നിയ സംഭവങ്ങളെ ഒരു യാത്രാഡയറിയുടെ രീതിയിൽ അദ്ദേഹം ഉടനുടൻ എഴുതുകയും പിന്നീടു അവയേയും വേറെ പല സംഗതികളെ അവയോടുകൂടെ ചേൎത്തു ഇംഗ്ലണ്ടിൽ അച്ചടിപ്പിച്ചിട്ടുള്ള ഏഷ്യായിലെ ക്രിസ്തുമതസംബന്ധമായ അന്വേഷണങ്ങൾ (ക്രിസ്ത്യൻറിസേച്ചസ്) എന്ന പുസ്തകം ആ കാലത്തു ഇംഗ്ലണ്ടിലെ പല മഹാന്മാരുടെ ശ്രദ്ധയേയും സുറിയാനിസഭയിലേക്കു ആകൎഷിക്കുന്നതിനു ഇടയായിട്ടുണ്ടു. ഈ പുസ്തകത്തിൽനിന്നും അദ്ദേഹത്തിന്റെ യാത്രാഡയറിയെ സമയംപോലെ തൎജ്ജമ ചെയ്തു ഇടവകപത്രികയിൽ കുറേശ്ശ പ്രസിദ്ധപ്പെടുത്തിയാൽ വായനക്കാൎക്കു രസിക്കാതിരിക്കയില്ല എന്നു വിചാരിച്ചു അതിനായി ഞാൻ ഉദ്യമിച്ചുകൊള്ളുന്നു. ഡാക്ടർ ബുക്കാനാന്റെ പുസ്തകത്തിൽ നിന്നു ഞാൻ തൎജ്ജമ ചെയ്യുന്നതുകൊണ്ടു അദ്ദേഹം പറയുന്ന എല്ലാ അഭിപ്രായങ്ങളിലും ഞാൻ അദ്ദേഹത്തോടു യോജിക്കുന്നു എന്നു വായനക്കാർ വിചാരിച്ചിട്ടു കാൎയ്യമില്ല. അങ്ങനെ തന്നെ ഇടവകപത്രികയിൽ ഇതു പ്രസിദ്ധം ചെയ്യുന്നതുകൊണ്ടു ഡാക്ടർ ബുക്കാനാന്റെ അഭിപ്രായങ്ങൾക്കു പത്രാധിപർ ഉത്തരവാദിയാണെന്നു വായനക്കാരിൽ ആരുംതന്നെ വിചാരിക്കയില്ല എന്നു വിശ്വസിക്കുന്നു.

കഴിയുന്നതും പദംപ്രതി തൎജ്ജമ ചെയ്വാൻ ആണു് വിചാരി

കാണുന്ന ഭാഗങ്ങളെ അൎത്ഥവ്യത്യാസം വരാതെ ഭാഷാന്തരീകരിക്കണമെന്നുമേ വിചാരിച്ചിട്ടുള്ളു. മേൽ പ്രസ്താവിച്ച പുസ്തകം അച്ചടിപ്പിക്കുന്നതിനു മുമ്പു സുറിയാനി ക്രിസ്ത്യാനികളെപ്പറ്റിയുള്ള ഒരു വിവരണം എന്നു നാമധേയത്തിലു തന്റെ യാത്രയിൽ സമ്പാദിച്ച അറിവുകളെ കൂട്ടിച്ചേൎത്തു ഒരു പുസ്തകം ഡാക്ടർ ബുക്കാനാൻ ക്രിസ്താബ്ദം ൧൮൧൧ൽ കൽക്കട്ടായിൽ അച്ചടിപ്പിച്ചിട്ടുള്ളതിൽ ചില വിവരങ്ങൾ കൂടുതലായി കാണാമെന്നിരുന്നാലും ഇപ്പോൾ ആ പുസ്തകം എന്റെ കൈവശമില്ലാത്തതിനാൽ ആദ്യം പ്രസ്താവിച്ച പുസ്തകത്തിൽനിന്നു മാത്രമാണു തൎജ്ജമ ചെയ്വാൻ ആരംഭിക്കുന്നതു. ഡാക്ടർ ബുക്കാനാന്റെ പുസ്തകത്തിൽ കാണുന്ന ഫൂട്ട്നോട്ടുകളിൽ ചിലതെല്ലാം തൎജ്ജമയിലും വരുത്തേണ്ടതിനാൽ കൂടുതലായി ഞാൻ ചേൎക്കുന്ന ഫൂട്ട്നോട്ടുകൾ ഏതെന്നു തിരിച്ചറിവാൻ വേണ്ടി അവയുടെ അവസാനത്തിൽ അവയോടുചേൎത്തു 'പി' എന്നൊരക്ഷരംകൂടെ ഉണ്ടായിരിക്കുന്നതാണു. ഇടക്കിടക്കു ആവശ്യമില്ലെന്നു തോന്നുന്ന ഭാഗങ്ങൾ തൎജ്ജമയിൽ വിട്ടുകളയുന്നതായിരിക്കും.

ഡാക്ടർ ബുക്കാനാന്റെ കാലങ്ങളെ സംബന്ധിച്ചു വായിക്കുമ്പോൾ മാതൃസഭയാകുന്ന നമ്മുടെ സുറിയാനി സഭയിൽനിന്നു പിരിഞ്ഞതായി ഇപ്പോൾ കാണുന്ന സഭകളിൽവച്ചു റോമാസഭമാത്രമെ അന്നുണ്ടായിരുന്നുള്ളു എന്നും മറ്റുള്ള സഭകൾ അന്നു നമ്മിൽനിന്നു പിരിഞ്ഞുപോയിട്ടില്ലായിരുന്നു എന്നും വായനക്കാർ പ്രത്യേകം ഓൎത്തിരിക്കേണ്ടതാകുന്നു. സുറിയാനി സഭയുടെ പൂൎവ്വചരിത്രത്തെ ചുരുക്കത്തിൽ നിരൂപണം ചെയ്യുന്ന ഒരു മുഖവുരയുടെശേഷം താഴെ തൎജ്ജമ ചെയ്യുന്ന്രിക്കുന്ന പ്രകാരം അദ്ദേഹത്തിന്റെ യാത്രാഡയറി ആരംഭിക്കുന്നു.

തിരുവിതാംകൂർ കൊട്ടാരം

ക്രിസ്താബ്ദം ൧൮൦൬, ഒക്ടോബർ ൧൯-ാംനു (൧)

രാജധാനിയായ തിരുവനന്തപുരം കൊട്ടാരത്തിൽ ഞാൻ എത്തിയിട്ടു ഇപ്പോൾ ഏകദേശം ഒരാഴ്ചയായിരിക്കുന്നു. എന്നെ പരിചയപ്പെടുത്തുന്നതിന് തിരുവിതാംകൂർ റസിഡണ്ടു കൎണ്ണൽമക്കാളി അവൎകളുടെ ഒരെഴുത്തുണ്ടായിരുന്നതുകൊണ്ടു എനിക്കു ശരിയായ പ്രവേശം ലഭിച്ചു. ആദ്യകാഴ്ചയിൽതന്നെ എന്റെ യാത്രയുടെ ഉദ്ദേശ്യങ്ങളെ അറിയുന്നതിൽ തിരുമനസ്സിലേക്കു (൨) അതികൌതുകമായി പല ജാതിക്കാരും ഭാഷക്കാരുമായ വേലക്കാർ എ

(൧) കൊല്ലവൎഷം ഉദ്ദേശം ൯൮൧-ാമാണ്ടു തുലാമാസത്തിൽ ആയിരിക്കും. പി.

(൨) കൊല്ലവൎഷം ൯൭൩ (ക്രി- ൧൭൯൮) മുതൽ ൯൮൫- (ക്രി- ൧൮൧൦) വരെ രാജ്യഭാരം ചെയ്ത ബാലരാമവൎമ്മ മഹാരാജാവു തിരുമനസ്സിലെയാണു ഉദ്ദേശിച്ചിരിക്കുന്നതു- പി.

ന്റെ കൂടെ ഉണ്ടായിരുന്നതുകൊണ്ടു എന്റെ തൊഴിലിനേയും, അന്വേഷണങ്ങളേയും, ജീവിതാവസ്ഥകളേയുംപററി വ്യവസ്ഥയായി അറിയുന്നതിന്നു അവിടെ ഉണ്ടായിരുന്ന ബ്രാഹ്മണൎക്കു വളരെ എളുപ്പമായിരുന്നു. സുറിയാനിക്രിസ്ത്യാനികളും ഇംഗ്ലീഷുകാരും ഒരേ മതക്കാരാണെന്നു ഞാൻ പറഞ്ഞപ്പോൾ അങ്ങനെ ആകാൻ പാടില്ല എന്നും, അങ്ങനെ ആയിരുന്നു എങ്കിൽ അദ്ദേഹം അതു കേട്ടിരിക്കുമായിരുന്നു എന്നും, അങ്ങനെയാണെങ്കിൽ അവരെ കാണണം എന്നുള്ള എന്റെ ആഗ്രഹം വളരെ ന്യായമായിരിക്കുന്നതായി അദ്ദേഹം വിചാരിക്കുന്നു എന്നും രാജാവു മറുപടി പറഞ്ഞു. അവരുടേയും ഞങ്ങളുടേയും ശാസ്ത്രങ്ങൾ ഒന്നുതന്നെയാണെന്നു പറഞ്ഞിട്ടു എന്റെ കൈവശമുണ്ടായിരുന്ന സുറിയാനി പുതിയനിയമപുസ്തകം ഞാൻ അദ്ദേഹത്തെ കാണിച്ചു. യൂറോപ്പിലെ രീതിയിൽ വിളുമ്പുകൾക്കു തങ്കനിറം പിടിപ്പിച്ചു ബെയൻഡു ചെയ്യപ്പെട്ടിരുന്നു എന്നു കണ്ടിട്ടു തല കുലുക്കിയുംകൊണ്ടു ആ പുസ്തകത്തെ വായിക്കാൻ കഴിയുന്ന ഒരു സ്വദേശി എങ്കിലും തന്റെ രാജ്യത്തുണ്ടായിരിക്കയില്ലെന്നു തീൎച്ചയാണെന്നു രാജാവു പറഞ്ഞു. ഏതാനും ദിവസങ്ങൾക്കിടയിൽ ഇതു പരീക്ഷിച്ചറിയാമെന്നു ഞാനും അപ്പോൾ പറഞ്ഞു. നസ്രാണികളുടെ (൧) വീടുകളിൽ താൻ ചിലപ്പോൾ കണ്ടിട്ടുള്ളതുപോലെയിരിക്കുന്നു അതിലെ അക്ഷരങ്ങൾ എന്നു ദിവാൻജി (൨) പറഞ്ഞു. തനിക്കു കഴിവുള്ള എല്ലാസഹായങ്ങളും എന്റെ യാത്രയ്ക്കു ചെയ്യുന്നതാമെന്നു രാജാവു പറഞ്ഞിട്ടു എന്നോടുള്ള സ്നേഹത്തിന്നു അടയാളമായും, അദ്ദേഹത്തിന്റെ രാജ്യത്തിൽക്കൂടെ സഞ്ചരിക്കുമ്പോൾ ജനങ്ങളുടെ ബഹുമാനം എനിക്കു ലഭിക്കുന്നതിനായും ഒരു പച്ചക്കല്ലു വച്ച മോതിരം രാജാവു എന്റെ കൈവിരലിന്മേൽ ഇട്ടു. മാൎഗ്ഗദൎശികളായി തക്ക ആളുകളെ എന്റെ കൂടെ അയക്കുന്നതിനു ദിവാൻജിക്കു ഉത്തരവു കൊടുക്കയും ചെയ്തു.

തിരുവിതാംകോട്ടെ ക്ഷേത്രങ്ങളിൽ ഉള്ള ഹിന്തുമതസംബന്ധമായ കയ്യെഴുത്തു ഗ്രന്ഥങ്ങളുടെ ഒരു പട്ടിക ബങ്കാളിലെ ഫോൎട്ടു വില്യംകോളജിന്റെ ആവശ്യത്തിലേക്കായി തരുന്നതിന്നു ദയതോന്നണം എന്നു ഞാൻ രാജാവിനോടു അപേക്ഷിച്ചു. ബ്രാഹ്മണൎക്കു ഇതിന്നു വളരെ വൈമനസ്യം ആയിരുന്നു. എന്നാൽ തഞ്ചാവൂർ രാജാവിനാൽ നല്കപ്പെട്ട തഞ്ചാവൂർ ക്ഷേത്രങ്ങളിലെ പുസ്തകപ്പട്ടികയും, രാമനാട്ടിലെ രാജ്ഞിയുടെ ആജ്ഞപ്രകാരം നല്കപ്പെട്ട രാമേശ്വരം ക്ഷേത്രത്തിലെ പുസ്തകപ്പട്ടികകളും ഞാൻ രാജാവിനെ

(൧) സുറിയാനിക്കാരെ ആയിരിക്കണം ഉദ്ദേശിച്ചിരിക്കുന്നതു. പീ.

(൨) കൊല്ലം ൯൭൭ (ക്രി: ൧൮൦൨) മുതൽ ൯൮൪ (ക്രി. ൧൮൦൯) വരെ ദിവാനായിരുന്നതു വേലുത്തമ്പി ദളവാ ആയിരുന്നു. പീ.

കാണിച്ചപ്പോൾ അതുപോലെ ഇവിടെയും ചെയ്യാമെന്നു അദ്ദേഹം പറഞ്ഞു. അതനുസരിച്ചു പ്രവൎത്തിക്കുന്നതിനു തൃശിവപേരൂരുള്ള ഹിന്തുവിദ്യാലയത്തിലേക്കു ഉത്തരവു അയക്കയും ചെയ്തു.(൩)

(തുടരും) എ. പീലിപ്പോസ്.

---

## "സുറിയാനിസമുദായം"

(എം. പി. വക്കി)

ഈ തലവാചകത്തിൽ മിസ്റ്റർ കെ. കെ. തോമ്മാസ ബി. എ. അവർകൾ കഴിഞ്ഞ സുറിയാനി മഹാജനസഭയിൽ എഴുതി വായിച്ച പ്രബന്ധം കഴിഞ്ഞ മൂന്നു ലക്കങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതു ഞാൻ ഒരാവൃത്തി ശ്രദ്ധാപൂൎവ്വം വായിച്ചു. എന്റെ മാന്യസ്നേഹിതന്റെ പ്രായത്തേയും സ്ഥിതിയേയും അനുശയിക്കുന്നവിധം എഴുതപ്പെട്ട ആ ഉപന്യാസം സാമാന്യം നന്നായിട്ടുണ്ടെന്നാണു എന്റെ അഭിപ്രായം. സാധാരണയായി സഭകളിൽ ഓരോരുത്തർ വായിക്കുന്ന പ്രസംഗങ്ങൾ കേട്ടു എല്ലാവരും സന്തോഷിച്ചു പിരിയുകയെന്നല്ലാതെ ശാശ്വതമായ ഗുണമോ ദോഷമൊ ശ്രോതാക്കൾക്കൊ വായനക്കാൎക്കൊ അതുകൾ മൂലം ഉണ്ടാകാറില്ല. എന്നാൽ ഈ പ്രസംഗത്തിൽ കാണുന്ന ചുരുക്കം ചില അഭിപ്രായങ്ങളെക്കുറിച്ചു പ്രതിവാദം ചെയ്യാതെ വിട്ടാൽ ചില തെററിദ്ധാരണയ്ക്കു സംഗതിയായേക്കാവുന്നതാകയാൽ ഈ നിരൂപണത്തിനു ഒരുങ്ങിയതാണു.

മലയാളം ഐഛികവിഷയമായി സ്വീകരിച്ചു ബി. എ. ജയിച്ച നസ്രാണികളിൽ ഇദംപ്രഥമമായി ഒന്നാം ക്ലാസിൽ ജയിച്ച ആളും മലയാളഭാഷാസാഹിത്യത്തിൽ അനിതരസാധാരണമായ പരിശ്രമം ചെയ്തിട്ടുള്ള ആ മഹാന്റെ മരുമകനും ആയ ഉപന്യാസകൎത്താവിന്റെ "അന്യന്മാരുടെ കണ്ണുകളിൽ കൂടെ നമ്മുടെ സമുദായത്തിനു മാഹാത്മ്യം" ഉണ്ടായി എന്നും മററുമുള്ള ഭാഷാപ്രയോഗങ്ങളെയോ പോൎത്തുഗീസുകാർ കൊടുങ്ങല്ലൂർ വന്നകാലത്തു മാപ്പിളമാൎക്കു പ്രത്യേകം ഒരു രാജാവുണ്ടായിരുന്നു എന്നു ചരിത്രത്തിൽ രണ്ടാം ക്ലാസിൽ ഉയൎന്നു ജയിച്ചിട്ടുള്ള എന്റെ സ്നേഹിതൻ തട്ടിവിട്ടിട്ടുള്ള പ്രത്യക്ഷമായ അബദ്ധപ്രയോഗത്തേയൊ കുറിച്ചു ഞാനൊന്നും പറയുന്നില്ല പിന്നെ വിഷയങ്ങളുടെ സാംഗത്യാസാംഗത്യങ്ങളെക്കുറിച്ചു ആലോചിക്കുന്നതായാൽ "സുറിയാനിസമുദായം" എന്നപൊതുവായ സംജ്ഞയിൽ തുക്കിസുൽത്താന്റെ ഭരണരീതിയേയോ ചാല ലഹളക്കേസിനേയോ ഇതിൽ ചേൎപ്പിച്ചു അതുകളിൽനിന്നു നമ്മുടെ സമുദായത്തിനു പ്രയോജനകരങ്ങളായ അനുമാനങ്ങൾ ചെയ്യുന്നതിനു പ്രയാസമില്ലാത്തതാണല്ലൊ. വെള്ളപ്പൊക്കകാലത്തു കായലോടു സംബന്ധിച്ച നിലങ്ങൾ മുങ്ങികിടക്കുമ്പോൾ ഈ നിലങ്ങളിൽ കൂടി വഞ്ചി വയ്ക്കുന്നതായാൽ ഇന്ന നിലത്തിന്റെ വരമ്പു കേടുവരുത്തിയെന്നൊ മററൊ ആക്ഷേപം ഉണ്ടാകാൻ വഴിയില്ലാത്തതാണല്ലൊ.

മുഖവുരയായി ഇത്രമാത്രം. ഇനി എന്റെ അഭിപ്രായഭേദങ്ങളെക്കുറിച്ചു പ്രസ്താവിക്കാം. ഒന്നാമതായും സൎവ്വപ്രധാനമായും പറയാനുള്ളതു വിദ്യാഭ്യാസത്തെക്കുറിച്ചാണു. "ഇപ്പോൾ ഇംഗ്ലീഷു വിദ്യാഭ്യാസത്തിലേക്കുള്ള ഭ്രമം വൎദ്ധിച്ചു നമ്മുടെ സമുദായത്തിനു ഗുണത്തിനു പകരം ദോഷമുണ്ടായേക്കുമൊ എന്നു സംശയിക്കത്തക്കസ്ഥിതിയിൽ എത്തിയിരിക്കുന്നു" എന്നും "വിദ്യാഭ്യാസത്തിൽ അധികമായ അഭിരുചി നമുക്കു നന്മയായി പരിണമിക്കുമൊ ഇല്ലയൊ എന്നു ഓൎക്കേണ്ടതാണു" എന്നും സാധാരണന്മാർ "മട്രിക്കുലേഷൻ ക്ലാസുവരെ എങ്കിലും പഠിച്ചിട്ടു മററു കലകളിൽ പ്രവേശിക്കയാണു വേണ്ടതു" എന്നും "ധാരാളം ധനവും സമ

---

(൩) ഈ മൂന്നു പുസ്തകപ്പട്ടികകളും പിന്നീടു കൊച്ചിരാജാവിൽ നിന്നു ലഭിച്ചതുംകൂടെ ഫോൎട്ടുവില്യംകോളജിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നു. തെക്കെ ഇൻഡ്യായിലെ മതസംബന്ധമായ പുസ്തകങ്ങൾ മിക്കവാറും ഇവയിൽ അടങ്ങിയിരിക്കുന്നു.

യവും ഉള്ളവർമാത്രം പലക്കും നിരുപയോഗങ്ങളായി പരിണമിക്കാവുന്ന ബി. ഏ. എം. ഏ. യും പഠിക്കട്ടെ" എന്നും ഉപന്യാസകർത്താവു പറയുന്നു. ഈ വാചകങ്ങളിൽനിന്നു അനുമാനിക്കേണ്ടതു വിദ്യാഭ്യാസവർദ്ധന ദോഷകരമാണെന്നും ചുരുക്കം ചിലർ മാത്രം ഉൽകൃഷ്ടവിദ്യാഭ്യാസത്തിനു ഉത്സാഹിക്കണമെന്നും മറ്റുള്ളവർ "മറ്റു കലകൾ" കൊണ്ടു തൃപ്തിപ്പെടണമെന്നും ആകുന്നു. ബി. ഏ. ബിരുദധാരിയായ ഒരാളിൽനിന്നു ഈ തരം അഭിപ്രായങ്ങൾ പുറപ്പെട്ടുകാണുന്നതിൽ വളരെ ആശ്ചര്യപ്പെടേണ്ടിയിരിക്കുന്നു.

ഒന്നാമതുതന്നെ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശം എത്രയൊ മഹത്താണു. സമസൃഷ്ടികളുടെനേരെ പെരുമാറേണ്ടതു എങ്ങനെയെന്നും അപ്രതിഫലേച്ഛമായി സ്വാതന്ത്ര്യനിർവ്വഹണം ചെയ്യേണ്ടതു എങ്ങനെയെന്നും ഐഹികപാരത്രികസുഖങ്ങൾക്കു നിദാനമായ ഉത്തമജീവിതപന്ഥാവ് ഏതെന്നും മറ്റും അറിയുന്നതിനുള്ള വഴിയാണു വിദ്യാഭ്യാസം. അല്ലാതെ മനുഷ്യന്റെ സകല സാമർത്ഥ്യത്തേയും സമയത്തേയും ഉറുപ്പിക, അണ, പൈസ്സ, ആയി രൂപാന്തരപ്പെടുത്തുന്നതിനുള്ള ഒരു മാർഗ്ഗമായി വിദ്യാഭ്യാസത്തെ ആരും കരുതാൻ പാടില്ല. ഇങ്ങനെ സ്വാതന്ത്ര്യത്തെ മററു പ്രവർത്തിക്കുന്നതിനാണു മാമ്മോൻ സേവയെന്നു പറയുന്നതു. ഈ സംഗതിയെക്കുറിച്ചു നമ്മുടെ കർത്താവു ശു: മത്തായി ൬. ൨൪.ലും ശു: ലൂക്കോസ ൧൬. ൧൩.ലും കല്പിച്ചിരിക്കുന്നതിനെ എല്ലാവരും ഓർമ്മ വയ്ക്കേണ്ടതാണു. വിദ്യാഭ്യാസം അധികമായതുകൊണ്ടു ഒരു സമുദായത്തിനൊ ആൾക്കൊ യാതൊരു ദോഷവും വരുന്നതല്ല. നേരെമറിച്ചു വിദ്യാഭ്യാസവർദ്ധന ഒരാളുടെയോ സമുദായത്തിന്റെയോ ശ്രേയസ്സിനും അഭിവൃദ്ധിയ്ക്കും കാരണമായിരിക്കുന്നതാണു. എത്രത്തോളം വിദ്യാപ്രചാരം ഉണ്ടാകുന്നുവൊ അത്രത്തോളം നന്മയായിരിക്കും.

ഈ സ്ഥിതിയ്ക്കു വിദ്യാഭ്യാസം മൂലം ഗുണത്തിനു പകരം ദോഷമാണെന്നു എങ്ങനെ പറയാം? അന്യ നസ്രാണി സമുദായങ്ങളോടു താരതമ്യപ്പെടുത്തിനോക്കിയാൽ ബാവാകക്ഷികൾ വളരെ താണുകിടക്കുന്നു. നമ്മുടെ ഇടയിൽ നാലായിരത്തിനു ഒരാൾവീതം ഗ്രാഡുവേററാണെങ്കിൽ, നവീകരണക്കാരുടെ ഇടയിൽ ൭൦൦ പേരിനു ഒരാൾവീതം ഗ്രാഡുവേററാണു. അംഗ്ലിയാസുറിയാനിക്കാരുടെ ഇടയിലും ഏകദേശം ഈ കണക്കിനുതന്നെ ഗ്രാഡുവേററുസുകൾ ഉണ്ടായിരിക്കണം. റോമ്മാ സുറിയാനിക്കാർ നമ്മളേക്കാൾ താണുകിടക്കുന്നതു ശരിതന്നെ. പക്ഷെ നാം കീഴ്പ്പോട്ടൊ പുറകോട്ടൊ അല്ല നോക്കേണ്ടതു. അഭ്യുദയകാംക്ഷയുള്ള ഏവരും മുമ്പോട്ടൊ മേല്പോട്ടൊ നോക്കേണ്ടതാണു. നന്മയിൽ മത്സരിക്കാൻ ശു: പൌലൂസ അനുവദിച്ചിട്ടുള്ളതാണു. മാർ ദീവന്നാസ്യോസു ജൂബിലിയോഗത്തിൽ വച്ചു ഡാക്ടർ ഹോഡ്ജസ്സ ചെയ്ത പ്രസംഗത്തിൽ, മാർ ദീവന്നാസ്യോസു സിമ്മനാരി, സി. എം. എസ്സ്. കോളജിന്റെ സന്താനമാണെന്നും ഇപ്രകാരം നന്മയിൽ മത്സരിക്കേണ്ടതു ഏതു ക്രിസ്ത്യാനിയുടേയും കർത്തവ്യകർമ്മമാണെന്നും പ്രസ്താവിച്ചതു ഈ അവസരത്തിൽ എന്റെ ഓർമ്മയിൽ വരുന്നു.

ഇൻഡ്യയിലേക്കു ഇംഗ്ലീഷു വിദ്യാഭ്യാസവിഷയത്തിൽ പ്രഥമസ്ഥാനം വഹിക്കുന്നതു ബങ്കാളികളാണു. നമ്മേക്കാൾ ആയിരമോ അതിലധികമൊ മടങ്ങു ഇംഗ്ലീഷുവിദ്യാഭ്യാസം സിദ്ധിച്ച ബങ്കാളികളുണ്ടു. ഇത്രയൊക്കെയായിട്ടും അവരുടെ ഇടയിൽ വിദ്യാഭ്യാസം അധികമായിപ്പോയെന്നു പറയുന്നതായി ആരേയും കേട്ടിട്ടില്ല. നേരേമറിച്ചു അവർ വിദ്യാഭ്യാസവിഷയത്തിൽ ഓരോ പുതിയ പരിശ്രമങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. ബങ്കാളത്തുള്ള അനേകം ഗവർമ്മെണ്ടു കോളേജുകളേയും മിഷ്യനറികോളേജുകളേയുംകൊണ്ടു ബങ്കാളികൾ തൃപ്തിപ്പെടാതെ ഓരോ സ്ഥലങ്ങളിൽ "നാഷ്യനൽ" കോളേജുകൾ ഏർപ്പെടുത്താൻ അവർ ശ്രമിച്ചുവരുന്നു. ഇൻഡ്യയിലെ പ്രഥമഗണനീയന്മാർ ഇപ്രകാരം ചെയ്യുന്നു. നമ്മുടെ ഉപന്യാസകർത്താവൊ—ബാവാകക്ഷിയിൽ പത്തമ്പതു ഗ്രാഡുവേററസ ഉണ്ടായപ്പോഴത്തേക്കും ഇനി ആരും ഉൽകൃഷ്ടവിദ്യാഭ്യാസത്തിനു ഉത്സാഹിക്കരുതെന്നും ഉത്സാഹിക്കുന്നതു നാശമാണെന്നും പ്രസംഗിക്കുന്നു. നമ്മുടെ സ്നേഹിതൻ ബി. ഏ. ജയിക്കുന്നതിനു മുമ്പു ആരും ഇങ്ങനെ വാദിക്കാഞ്ഞതു ഭാഗ്യംതന്നെ.

എങ്കിലും ധാരാളം ധനവും സമയവും ഉള്ളവർ ഉയർന്ന പരീക്ഷകൾക്കു പഠിക്കാൻ അനുവദിച്ചതു ആശ്വാസം തന്നെ. "ധാരാളം" എന്നതു കുറെക്കൂടെ

വ്യക്തപ്പെടുത്തി ഇത്ര ഏക്കർ ഭൂമിയുള്ളവരെന്നൊ ഇത്ര രൂപാ കരം കൊടുക്കുന്നവരെന്നൊ ഇത്ര രൂപാ പലിശ വരവുള്ളവരെന്നൊ കൂടി പറഞ്ഞിരുന്നെങ്കിൽ അധികം പ്രയോജനകരമായിരുന്നു. പരമാൎത്ഥം ആലോചിക്കുകയാണെങ്കിൽ മാപ്പിളമാരിൽ ഉയൎന്ന വിദ്യാഭ്യാസം സിദ്ധിച്ചവരിൽ മിക്കവരും ഒന്നാംതരം സമ്പന്നന്മാരല്ല. അവരുടെ ഇപ്പോഴത്തെ സ്ഥിതിയെ ഉദ്ദേശിച്ചല്ല ഞാൻ പറയുന്നതു. അവർ വിദ്യാഭ്യാസത്തിനു ആരംഭിച്ചകാലത്തു അവരുടെ കുടുംബസ്ഥിതി എന്തായിരുന്നെന്നു ആലോചിച്ചുനോക്കിയാൽ നമ്മുടെ ഉൽകൃഷ്ടപരീക്ഷാവിജയികളിൽ നൂറിനു തൊണ്ണൂററഞ്ചുവീതവും മിഡിൽ ക്ലാസ്സ എന്നു ഇംഗ്ലണ്ടിൽ പറയുന്ന ഇടത്തരക്കാരാണെന്നു ബോദ്ധ്യപ്പെടുന്നതാണു. ഇവരുടെ പൂൎവസ്ഥിതി ആലോചിച്ചാൽ ഇവൎക്കു "ധാരാളം പണം" ഉണ്ടായിരുന്നില്ലെന്നു മാത്രമല്ല, സാമാന്യം പരുങ്ങലിലാണു ഇവർ വിദ്യാഭ്യാസം ചെയ്തതെന്നുകൂടി കാണാവുന്നതാണു. നിവൃത്തിയുള്ളവരും ഇല്ലാത്തവരും ഉന്നതവിദ്യാഭ്യാസത്തിനു ശ്രമിക്കേണ്ടതാണു. നിവൃത്തിയില്ലാത്തവർ വീടും പുരയിടവും പണയപ്പെടുത്തിയൊ, ഇരന്നോ, വല്ല മഹാന്മാരേയും ആശ്രയിച്ചോ, സ്കാളർഷിപ്പു വാങ്ങിയോ ഏതുവിധവും ഉയൎന്ന വിദ്യാഭ്യാസം ലഭിക്കാൻ നോക്കേണ്ടതാണു. ലോർഡ കൎസൺ ഇൻഡ്യാവൈസറോയി ആയിരുന്നകാലത്തു പാസ്സാക്കിയ യൂണിവേൎസിററി നിയമംകൊണ്ടു ഉൽകൃഷ്ടവിദ്യാഭ്യാസത്തിനു പല വിഘാതവും വന്നിട്ടുണ്ടു. അദ്ദേഹം ഇപ്രകാരം ചെയ്തതിനു കാരണം വിദ്യാഭ്യാസം മൂലം സ്വാതന്ത്ര്യേച്ഛ വൎദ്ധിക്കുമെന്നും ഇങ്ങനെ സ്വാതന്ത്ര്യേച്ഛ വൎദ്ധിച്ചാൽ ഒരുകാലത്തു ബ്രിട്ടീഷുകാർ ഇൻഡ്യ വിട്ടുപോകേണ്ടിവരുമെന്നും അതിനാൽ ഈ ഗതിയെ തടയുന്നതു അവൎക്കു രക്ഷയാണെന്നും അത്രെ ഇൻഡ്യയിൽ പ്രബലന്മാരായവരുടെ മതം. ഇതു ശരിയാണെങ്കിൽ ഈ ഉദ്ദേശത്തിനു സ്വാൎത്ഥമെന്ന ഒരു സമാധാനമെങ്കിലുമുണ്ടു. എന്നാൽ കൎസൺ പ്രഭുവിന്റെ ഹിതവാദിയായി പുതുപ്പള്ളിൽനിന്നു ഒരാൾ പുറപ്പെട്ടതിന്റെ ഉദ്ദേശ്യം നല്ലവണ്ണം ആലോചിച്ചിട്ടു കിട്ടുന്നില്ല. താൻപ്രാപിച്ച ഉന്നതപദത്തിൽ പങ്കുകൊള്ളാൻ അനേകർ ഉണ്ടായേക്കുമെന്നുള്ള ഭയമാണു ഇപ്രകാരം എഴുതാൻ എന്റെ സ്നേഹിതനെ പ്രേരിപ്പിച്ചതെന്നു പറയാൻ ഇനിക്കു ധൈൎയ്യമില്ല.

വിദ്യാഭ്യാസം ചെയ്യുന്നതു ധനസമ്പാദനത്തിനല്ലെന്നു മേൽ പ്രസ്താവിച്ചുവല്ലൊ. അഥവാ അതിനാണെന്നു വാദത്തിനായികൊണ്ടു സമ്മതിക്കുക. എന്നാൽതന്നെ ആദായമാണെന്നാണു ഞാൻ വാദിക്കുന്നതു. ഒരാൾ തന്റെ പുത്രനെ പഠിപ്പിക്കാൻ ചിലവിടുന്ന ആയിരമൊ രണ്ടായിരമൊ ഉറുപ്പിക, തക്കതായ പലിശ കിട്ടുന്ന ഒരു മൂലധനമായി വിചാരിക്കാം. വിദ്യാഭ്യാസത്തിനു ചിലവിടുന്നതു കച്ചവടത്തിലൊ കൃഷിയിലൊ ഇറക്കുന്നതുപോലെയെന്നു വിചാരിക്കാം. നല്ല വസ്തുവിന്മേൽ സ്ഥാപിച്ചാൽ അര പലിശയിലധികം കിട്ടുന്നതല്ല. വലിയ കപ്പൽ കച്ചവടത്തിനൊ മറെറാ നമുക്കു ധൈൎയ്യമോ ശക്തിയോ ഏനമോ ഇല്ല. ആ സ്ഥിതിക്കു ആയിരമോ രണ്ടായിരമോ ഉറുപ്പിക ചിലവിട്ടു ഒരു യുവാവു ബി. ഏ. യോ ബി. എല്ലോ ജയിച്ചാൽ അയാൾക്കു മേൽ പറഞ്ഞവിധമുള്ള കൃഷിയിൽനിന്നൊ കച്ചവടത്തിൽനിന്നൊ കിട്ടുന്നതിൽ അധികം ആദായമുണ്ടാകുന്നതാണു. ജോൺവക്കീലൊ ഡാക്ടർ പുന്നനൊ കമ്മീഷണർ ചാണ്ടിയൊ ആകുന്നതിനു എല്ലാവരേയുംകൊണ്ടു സാധിക്കുന്നതല്ല. പറമ്പിൽ കിളയ്ക്കുമ്പോൾ എല്ലാവൎക്കും നിധി കിട്ടിയെന്നൊ ചേരുന്ന എല്ലാവൎക്കും ഷോടതി കിട്ടിയെന്നൊ വരുന്നതല്ല. എന്നാൽ കച്ചവടത്തിൽനിന്നൊ കൃഷിയിൽനിന്നൊ കിട്ടുന്നതിലധികം ആദായം എടുക്കാൻ എല്ലാവരെക്കൊണ്ടും സാധിക്കുന്നതാണു. ഞാൻ പറയുന്ന മൂലധനത്തിനു നാശം വരുന്നതു അകാലമരണംകൊണ്ടുമാത്രമാണു. അതിനു കെട്ടിടത്തിനും മററും ഭീമതീരുന്നപോലെ ഒരു ജീവഭീമ തീൎത്തുകളയണം.

ഇത്രയധികം ആളുകൾ പരീക്ഷ ജയിച്ചുവന്നാൽ അവൎക്കെല്ലാവൎക്കും ജോലി കിട്ടുന്നതല്ലെന്നാണു സാധാരണ ഒരാക്ഷേപം പറഞ്ഞുകാണുന്നതു. ഇതിൽ ഏതാണ്ടു വാസ്തവമുണ്ടു. പക്ഷെ ഈ ആക്ഷേപം കേട്ടുതുടങ്ങീട്ടു പത്തിരുപതുകൊല്ലമായി. ഈ പത്തിരുപതു കൊല്ലങ്ങൾക്കിടയിൽ, ജോലി കിട്ടാതെ എത്ര ബി. ഏ. മൂലധനം പലിശപിരിയാതെ ഇരുന്നിട്ടുണ്ടു. ഒന്നുമില്ലെന്നാണു ഞാൻ അറിയുന്നതു. പരീക്ഷ ജയിച്ചവൎക്കൊക്കെ ഏറെക്കുറെ അവരവരുടെ യോഗ്യതയ്ക്കു

തക്കവണ്ണം പണി കിട്ടിവരുന്നുണ്ടു. നിവൃത്തിയില്ലാത്തവർ അന്യരാജ്യങ്ങളിൽ പോയി ജോലി വാങ്ങുന്നുണ്ടു. അന്യ രാജ്യങ്ങളിൽ പോകേണ്ടതായി വരുന്നവരുടെ സംഖ്യ വർദ്ധിക്കുമ്പോൾ നമ്മുടെ ഉപന്യാസകർത്താവു ഉദ്ദേശിക്കുന്ന കുടിയേറിപ്പാർപ്പും ക്രമേണ സാധിച്ചുവരും. മദ്രാസ, ബോമ്പേ, തിരുവനന്തപുരം, കോഴിക്കോട്ടു മുതലായ സ്ഥലങ്ങളിൽ ഇപ്പോൾ എത്ര മാപ്പിളമാർ ഓരോ ജോലികളിൽ ഇരിക്കുന്നുണ്ടെന്നും പത്തിരുപതു കൊല്ലങ്ങൾക്കു മുമ്പു അവിടെ എത്ര പേർ ഉണ്ടായിരുന്നു എന്നും കണക്കെടുത്തു നോക്കിയാൽ ഞാൻ പറയുന്നതിന്റെ പരമാർത്ഥം വെളിപ്പെടുന്നതാണു.

വലിയ പരീക്ഷകൾ ജയിച്ചവരെല്ലാം സർക്കാരുദ്യോഗങ്ങളിലൊ വകീൽപ്രവൃത്തിയിലൊ പ്രവേശിക്കാതെ അന്യ തൊഴിലുകളിൽ പ്രവേശിക്കണമെന്നു സാധാരണ ആളുകൾ പ്രസംഗിക്കാറുണ്ടു. പക്ഷെ പ്രവർത്തിക്കേണ്ടകാലം വരുമ്പോൾ എല്ലാവരും പ്രസംഗത്തിനു വിപരീതമായി പ്രവൃത്തിച്ചുകാണുന്നുണ്ടു. നിവൃത്തിയുള്ളവരൊക്കെ സർക്കാരുദ്യോഗങ്ങളിലും വകീൽപ്രവൃത്തിയിലും പ്രവേശിക്കട്ടെ. അതിനു നിവൃത്തിയില്ലാതെ വരുമ്പോൾ മറ്റു മാർഗ്ഗങ്ങൾ അവർ തന്നെ ഉണ്ടാക്കിക്കൊള്ളും. അല്ലാതെ മൂലധനം മുടക്കിക്കിടക്കാൻ ആരും സമ്മതിക്കുന്നതല്ല. അതു അസ്വാഭാവികമാണു. പ്രകൃതിതന്നെ അതിനു മാർഗ്ഗമുണ്ടാക്കും.

സർക്കാരുദ്യോഗവും മറ്റും ഉപേക്ഷിച്ചു നാം ഓരോ വ്യവസായങ്ങളിൽ പ്രവർത്തിക്കണമെന്നുള്ള ഉപദേശം ഈയിടെ ഒരു ഫാഷ്യനൊ പതിവൊ ആയിരിക്കുന്നു. കച്ചവടം, കൈത്തൊഴിൽ, കൃഷി മുതലായവ നിന്ദ്യങ്ങളെന്നു ആരും പറയുന്നില്ല. നമ്മുടെ വലിയ കച്ചവടക്കാർ പലരും കൂടക്കൂടെ പൊളിയുന്നതായി കേട്ടിട്ടുണ്ടു. ഇതു കച്ചവടജ്ഞാനവും കണക്കെഴുത്തുസമ്പ്രദായവും മറ്റും അറിഞ്ഞുകൂടാത്തതുകൊണ്ടായിരിക്കാം. പക്ഷെ നമ്മുടെ കച്ചവടക്കാർ തങ്ങളുടെ മക്കളെ കച്ചവടം പരിഷ്കൃതരീതിയിൽ ശീലിപ്പിക്കാൻ വിടുന്നില്ല. കോഴിക്കോട്ടു ഒരു കമ്മർഷ്യൽ സ്കൂൾ സ്ഥാപിച്ചിട്ടുണ്ടു. അതിൽ ജയിച്ചിറങ്ങുന്നവർ സ്വയമേവ കച്ചവടം ആരംഭിക്കാതെ വല്ലവരുടേയും ശമ്പളത്തിനു ഇരിക്കാനാണു ശ്രമിക്കുന്നതു. ഇതുവരെ കോഴിക്കോട്ടു സ്കൂളിൽ പഠിച്ചവരിൽ രണ്ടുപേർ മാത്രമേ സ്വയമായി കച്ചവടം ആരംഭിച്ചിട്ടുള്ളു എന്നു സ്കൂൾറിപ്പോർട്ടിൽ കാണുന്നു. കൃഷിയുടെ കാര്യം ഇതിലും കഷ്ടമാണു. കനഡായിലും മറ്റും പരിഷ്കൃതരീതിയിൽ കൃഷി നടത്തി വളരെ ആദായം ഉണ്ടാക്കുന്നതായി പത്രങ്ങളിൽ കാണുന്നു. പക്ഷെ ഈ നാട്ടിലാരും അങ്ങനെ പ്രവർത്തിച്ചു കാണിക്കുന്നില്ല. ഇംഗ്ലീഷു പഠിക്കാൻ തുടങ്ങി അതിൽ മുമ്പോട്ടുപോകാൻ നിവൃത്തിയില്ലെന്നു കാണുന്നവർ മാത്രമേ വൈമനസ്യത്തോടെ കൃഷി ചെയ്യുന്നുള്ളു. ഈയിടെ കോയമ്പത്തൂരിൽ സ്ഥാപിച്ച കൃഷിപാഠശാലയിൽ മൂന്നു മാപ്പിളമാർ ചേർന്നിട്ടുണ്ടു. അവർ പാസ്സായി വരുമ്പോൾ അവർക്കു തിരുവിതാംകൂർ സർക്കാരിൽനിന്നു വല്ല ഉദ്യോഗവും കൊടുക്കണമെന്നു മനോരമപ്പത്രം ശിപാർശി ചെയ്യുന്നു. ഇവിടെയും "ഉദ്യോഗഭ്രമം" തന്നെ. ഈ യുവാക്കന്മാർ സർക്കാരുദ്യോഗത്തിൽ പ്രവേശിക്കാതെ തങ്ങളുടെ വക സ്വന്തം നിലംപുരയിടങ്ങളിൽ കൃഷി നടത്തി അധികമാദായം കാണിച്ചുകൊടുക്കട്ടെ. അമ്പതു പറ നെല്ലു വിളയുന്ന ഒരു കണ്ടത്തിൽനിന്നു നൂറൊ എഴുപത്തഞ്ചൊ പറ നെല്ലു വിളവെടുത്തു കാണിച്ചുകൊടുക്കട്ടെ. അപ്പോൾ അനേകർ കൃഷി വിദ്യാഭ്യാസത്തിനു ഒരുങ്ങുന്നതാണു. അല്ലാതെ കൃഷി, കച്ചവടം, കൈത്തൊഴിൽ എന്നൊക്കെ പ്രസംഗിക്കുകയും പ്രാസംഗികന്മാർ അതിനെതിരായി പ്രവർത്തിക്കുകയും ചെയ്യുന്നതുകൊണ്ടു യാതൊരു പ്രയോജനവുമില്ല.

ഇനിയും മിസ്റ്റർ തോമ്മാസ്സിന്റെ പ്രസംഗത്തെപ്പറ്റി പലതും പറയാനുണ്ടെങ്കിലും വിസ്താരഭയത്താൽ ചുരുക്കുന്നു. അദ്ദേഹത്തിന്റെ ചില അഭിപ്രായങ്ങളോടു ഞാൻ തീരെ യോജിക്കുന്നില്ലെങ്കിലും, സമുദായാഭ്യുദയത്തെ ഉദ്ദേശിച്ചു അദ്ദേഹം എഴുതിയ പ്രസംഗത്തെ ഞാൻ അഭിനന്ദിക്കുകയും അദ്ദേഹത്തിന്റെ സമുദായാഭ്യുദയകാംക്ഷയെക്കുറിച്ചു സന്തോഷിക്കുകയും ചെയ്യുന്നു. യഥാശക്തി അവരവരുടെ അഭിപ്രായത്തെ പ്രകടിപ്പിക്കുന്നതു സമുദായത്തിനു ഗുണം തന്നെ. അല്പാല്പം അഭിപ്രായഭേദമോ വിഘ്നമോ വരുന്നതു ലോകസാധാരണമാണു. ചന്ദ്രനുമുണ്ടല്ലൊ കളങ്കം.

---

## മാമോദീസായും പുത്തൻകുർബ്ബാനയും.

മാന്യ പത്രാധിപർ സാറെ! ഇടവകപ്പത്രികയും സഭാതാരകയും തമ്മിൽ നടന്നുകൊണ്ടിരിക്കുന്ന വാദപ്രതിവാദങ്ങൾക്കിടയിൽ നവീകരണ സഭയിലെ വിശ്വാസാചാരങ്ങളെ ക്ലിപ്തപ്പെടുത്തുന്നതായ ഒരു മതസംഗതി പ്രസിദ്ധപ്പെടുത്തുവാൻ സാധിക്കുമോ എന്നുള്ള നിങ്ങളുടേയും മറ്റു പല മാന്യന്മാരുടേയും ചോദ്യങ്ങൾക്കു താരക മട്ടത്തിരിക്കയാണല്ലോ. എന്നാൽ വടക്കേ രാജ്യങ്ങളിലെ (അതായതു കുന്നംകുളങ്ങരെയുമുള്ള) നവീകരണക്കാരുടെ ഒഴിച്ചുകൂടാത്തതായ വിശ്വാസാചാരങ്ങൾ ഏതെല്ലാം ആകുന്നു എന്നു ക്ലിപ്തപ്പെടുത്തുന്നതായ ഒരു നിശ്ചയപത്രം അവർതന്നെ റജിസ്റ്റർ ചെയ്തിട്ടുണ്ട്. ഈ കാനൂൻ ഈ പ്രകാരം രേഖപ്പെടുത്തുവാൻ ഇടയായതു സ്ഥലത്തെ നവീകരണപ്രധാനിയായിരുന്ന മരിച്ച മിസ്റ്റർ പാറേമൽ ചാക്കുണ്ണിയുടെ നിർബ്ബന്ധത്താൽ മാത്രമായിരുന്നു. മിസ്റ്റർ ചാക്കുണ്ണി മരിക്കുന്നതുവരെ ഇതിലെ നിശ്ചയങ്ങൾക്കു വിരോധമായി യാതൊരു പ്രവൃത്തിയും നടത്തിയിരുന്നില്ല. എന്നാൽ ഇപ്പോൾ നിശ്ചയങ്ങൾക്കെതിരായി പ്രവൃത്തിക്കുന്നവരായ ചില കൊച്ചച്ചന്മാർ പുറപ്പെട്ടുകയാൽ ജനങ്ങളുടെ ഇടയിൽ വലിയ വഴക്കിനും ഭിന്നതയ്ക്കും ഇടവന്നിരിക്കുന്നു.

താല്ക്കാലികമായി ഉത്ഭവിച്ച ഈ വഴക്കിന്റെ കാരണങ്ങളെ സംബന്ധിച്ചു പറയുന്നതിനുമുമ്പായി നിശ്ചയപത്ര ഉത്ഭവത്തേയും അതിലെ സംഗതികളേയും കുറിച്ചു അല്പമെങ്കിലും പ്രസ്താവിക്കുന്നതു സന്ദർഭോചിതമായിരിക്കുമെന്നു വിചാരിക്കുന്നു. ആർത്താറ്റുപള്ളി വ്യവഹാരത്തിൽ തോൽവി ഭവിച്ച ഉടനെ മിസ്റ്റർ ചാക്കുണ്ണിയുടെ ഉത്സാഹത്താലും സ്വന്ത ചിലവിന്മേലും ഒരു നവീകരണപള്ളി ആർത്താറ്റു തന്നെ സ്ഥാപിക്കയുണ്ടായി. ആദികാലമുതൽ ഈ കൂട്ടരുടെ ഇടയിൽ 'പള്ളിവേണ്ടാ'യെന്നും 'കുർബാന എന്തിനാണെന്നും' മറ്റും അഭിപ്രായവ്യത്യാസമുള്ളവരായി പലരും ഉണ്ടായിരുന്നു. ഈപ്രകാരമുള്ള പച്ചനവീകരണ ഉപദേശങ്ങളെ ഖണ്ഡിക്കുവാനായിരുന്നു നിശ്ചയപത്രത്തിന്റെ ഉദ്ദേശം. പത്രത്തിൽ വിവരിച്ചിരിക്കുന്ന സംഗതികളെ പ്രസ്താവിക്കുന്നതു അസാദ്ധ്യമാകയാൽ ചിലതുകളെ മാത്രം തല്ക്കാലം പറഞ്ഞുകൊള്ളുന്നു. പള്ളിയുടെ മുകളിലും ത്രോണോസിന്റെ മദ്ധ്യത്തിലും സദാ കുരിശു ഉണ്ടായിരിക്കണം. കുർബാനസമയത്തു മെഴുകുതിരി കത്തിക്കുക, ധൂപക്കുറ്റി ഉപയോഗിക്കുക, മാമോദീസായ്ക്കും ഉപ്രിശ്രുമായ്ക്കും മൂറോൻ, സൈത്തു ഇവകൾ നിർബ്ബന്ധവിഷയങ്ങളായി വിചാരിക്കുക, എന്നിത്യാദി പല നിശ്ചയങ്ങളും ഉള്ളതു കൂടാതെ ഞായറാഴ്ച കുർബ്ബാന കഴിഞ്ഞല്ലാതെ മറ്റു യോഗങ്ങൾ നടത്തപ്പെ

ട്ടുവാൻ പാടുള്ളതല്ല. സ്ത്രീകളുടെ യോഗം പള്ളിയകത്തു നടത്തപ്പെടേണ്ടതും കഴിയുമെങ്കിൽ പുരുഷന്മാർക്കു പ്രവേശനം അനുവദിക്കപ്പെടുവാൻ പാടില്ലാത്തതും ആകുന്നു. ചുരുക്കിപ്പറഞ്ഞാൽ നമ്മുടെ സഭയിലെ ചില വിദ്വാന്മാർ വെറും നിസ്സാരങ്ങളെന്നു വിചാരിക്കുന്ന പല സംഗതികളും നിർബന്ധവിഷയങ്ങളായി ഇവർ ഈ കാനോൻ പത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

ഈയിടയിൽ നടന്നുകൊണ്ടിരിക്കുന്ന വഴക്കിനു പ്രധാനകാരണം മൂറോൻ കൂടാതെ ഒരു പട്ടക്കാരൻ ഒരു ശിശുവിനെ സ്നാനപ്പെടുത്തിയെന്നുള്ളതാകുന്നു. ഈ വിവരം മെത്രാപ്പോലീത്താ അവർകളെ അറിയിച്ചു നിശ്ചയപത്രത്തിനു വിരോധമായി പ്രവൃത്തിച്ച പട്ടക്കാരനെ മുടക്കുവാൻ കല്പന സിദ്ധിക്കേണ്ടതാണെന്നു കമ്മറ്റിക്കാരിൽ അധികപേരും അഭിപ്രായപ്പെട്ടു. എന്നാൽ ഈ കൃത്യം നടത്തിയ പട്ടക്കാരനെ സഹായിക്കുന്നവരായി മിസ്റ്റർ സി. എം. ജേക്കബ് ശ്രേഷ്ഠിയായിനിക്കോൾസൺ മദാമ്മയുടെ ഭടന്മാർ ഇല്ലെന്നില്ല. ഈ പ്രകാരം ഭിന്നാഭിപ്രായത്തിൽ ഇരിക്കുമ്പോൾ, യാക്കോബായസഭയിൽ ആത്മീകവളർച്ചയ്ക്കു അനേക തടസ്സങ്ങൾ ഉണ്ടെന്നും അതിനാൽ അത്ര വിശുദ്ധ നവീകരണസഭയിൽ പട്ടമേൽക്കുന്നവരെന്നും മറ്റും തെളിഞ്ഞുപറഞ്ഞ ഉതുപ്പുരു അച്ചൻ അവർകളുടെ പുത്തൻകുറുബാന ആഘോഷപൂർവം കൊണ്ടാടുവാൻ നിശ്ചയിച്ചിരുന്നതായ "സ്വർഗ്ഗാരോഹണ പെരുനാൾ" ദിവസവും അടുത്തു. പുത്തൻകുറുബാനദിവസം മൂറോൻ ഉപയോഗിക്കാതെ ഒരാളുടെ കുട്ടിയെ സ്നാനപ്പെടുത്തി കൊടുക്കാമെന്നു ഉദ്ദേശം വാഗ്ദാനം ചെയ്തിട്ടുണ്ടായിരുന്നു. ഈ പുതിയ പട്ടക്കാരനും മൂറോൻ കൂടാതെ സ്നാനപ്പെടുത്തുവാൻ തീർച്ചയാക്കിയ വിവരം അറിഞ്ഞ പലരും വിരോധിക്കയുണ്ടായി എങ്കിലും ധൈര്യസമേതം കൃത്യം നടത്തുകയാണുണ്ടായത്. ഇതിനിടയിൽ അല്പം കുററക്കാരനായി എണ്ണപ്പെട്ട പട്ടക്കാരൻ കോപപരവശനായി മദ്ബഹായിൽ നിന്നുകൊണ്ട് 'എന്നെ കൊമയ്ക്കുന്നെന്റെ' (കൊമയ്ക്കുക എന്ന വാക്കിന്റെ അർത്ഥം ഇവിടങ്ങളിൽ സ്പഷ്ടമല്ല) കഴിഞ്ഞ യോഗത്തിൽ വച്ചു അഭിപ്രായപ്പെട്ടവർ സർവ്വരും വരുവിൻ, നമുക്കു ഇവിടെ വച്ചുതന്നെ "ഒന്നു കൊമച്ചുകളയാം" എന്നും മറ്റും അസഭ്യമായി പറകയുണ്ടായി. ഉടൻ "കൊമച്ചുതന്നേക്കാണിച്ചുതരാം" എന്നു പറഞ്ഞുംകൊണ്ടു കുറെ പേർ മദ്ബഹായിലോട്ടു അടുത്തു. എന്നാൽ ഇരുഭാഗക്കാരും തമ്മിൽ അടിപിടി ഉണ്ടായില്ലെന്നു മാത്രമെ ഉള്ളു. അസഭ്യങ്ങളായ വാക്കുതർക്കങ്ങൾക്കു ഒരു കയ്യും കണക്കും ഉണ്ടായിരുന്നില്ല. ഈ പ്രകാരം പുതിയ പട്ടക്കാരന്റെ പുത്തൻകുറുബാനയും അതികോലാഹലത്തോടു കഴിഞ്ഞുകൂടി.

തദനന്തരം മൂറോൻ നിർബന്ധവിഷയമാണെന്നു വിചാരിക്കു

ന്ന ഭാഗക്കാരുടെ ഒരു യോഗം വീണ്ടും കൂടുകയും രണ്ടു പട്ടക്കാരെയും മുടക്കുന്നതിനുവേണ്ടി മെത്രാപ്പോലീത്താ അവർകളിൽ നിന്നു കല്പന സിദ്ധിപ്പാൻ ഒരു പ്രതിനിധിയെ തിരഞ്ഞെടുത്തു ററജിയുമായി അയക്കയും ചെയ്തു. എതിർഭാഗത്തിൽനിന്നു മിസ്റ്റർ ജേക്കൊബിനെയും ഉടനെ തന്നെ അയച്ചു. ഇരുഭാഗക്കാരുടെയും വാദങ്ങൾ കേട്ടു മൂറോൻ കൂടാതെ സ്ഥാനപ്പെടുത്തുവാൻ പാടില്ലാത്തതാണെന്നും കൃത്യം നടത്തിയ പട്ടക്കാർ മേലാൽ പ്രത്യേകം സൂക്ഷിക്കേണ്ടതാണെന്നും മററും ഒരു കല്പന പുറപ്പെട്ടിരിക്കുന്നതായി കേൾക്കുന്നു. മനസ്സാക്ഷിക്കു എതിരായി പ്രവൃത്തിപ്പാൻ തങ്ങൾ തയ്യാറില്ലെന്നു പറഞ്ഞുംകൊണ്ടു ഒരു പരിഷ്കാര നവീകരണ പള്ളി സ്ഥാപിപ്പാൻ ശ്രമിച്ചുവരുന്നതായും അറിയുന്നു. ഇവരുടെ പരിഷ്കാരത്തിന്റെ അവസാനം കണ്ടുതന്നെ അറിയേണ്ടതാണ്. മൂറോൻ സംബന്ധിച്ചുള്ള ഈ കൂട്ടരുടെ വാദം വളരെ രസംതന്നെ. സഭയിൽ പൂർവികമായി ആചരിച്ചുവരുന്നതും നിശ്ചയപത്രത്തിൽ വ്യക്തമായി വിവരിച്ചിട്ടുള്ളതും വേദപുസ്തകാനുസരണമായിട്ടുള്ളതുമാകയാൽ മാമോദീസായിൽ മൂറോൻ നിർബന്ധവിഷയമായിരിക്കേണമെന്നു ഒരുഭാഗക്കാർ പറയുന്നു. സാക്ഷാൽ മൂറോൻ ഉപയോഗിക്കുന്നതിനു ഞങ്ങൾക്കു വിരോധമില്ലെന്നും ഇപ്പോൾ ഉപയോഗിക്കുന്നതു വെറും ഒലിവെണ്ണയാണെന്നും ഇതുവരെ ഇവിടങ്ങളിൽ ഉപയോഗിച്ചുവന്നതു മിസ്റ്റർ ചാക്കുണ്ണിയുടെ ധാന്വന്തരം കുഴമ്പായിരുന്നു എന്നും അതിനാൽ മൂറോൻ എന്ന ഭാവത്തിൽ ഒലിവെണ്ണയോ കുഴമ്പോ ഉപയോഗിക്കുന്നതിലും നല്ലതു ആ കൃത്യം വേണ്ടെന്നു വയ്ക്കുന്നതാണെന്നു എതിർഭാഗക്കാരും വാദിക്കുന്നു. ഇതുപോലെ എന്തെല്ലാം സംഗതികൾ വെളിപ്പെടുവാനുണ്ടെന്നു എന്റെ സാറേ! എനിക്കറിഞ്ഞുകൂടാ.

അതിനാൽ പ്രിയവായനക്കാരെ! വിശുദ്ധ വേദത്തിൽ പറയപ്പെട്ടിരിക്കുന്ന ഛിദ്രങ്ങളുടേയും അഭിപ്രായവ്യത്യാസങ്ങളുടെയും ഇളക്കങ്ങളുടേയും കലക്കങ്ങളുടേയും കാലത്തിങ്കലത്രെ ഇതു്. ഇതുകൊണ്ടൊന്നും നാം ഭയപ്പെടേണ്ടാ. നാം നിൽക്കുന്ന സഭയിൽതന്നെ സ്ഥിരമായി നിന്നു് ദൈവമഹത്വത്തിനും സമുദായാഭിവൃദ്ധിക്കും വേല ചെയ്യുന്നവരായിരിപ്പിൻ. "അകത്തു കത്തിയും പുറത്തു പത്തിയു"മായി നടക്കുന്ന നവീകരണക്കാരുടെ കണിയിൽ അകപ്പെടാതെ സൂക്ഷിപ്പിൻ. നമ്മുടെ സഭയിലുള്ളതിലും വിശിഷ്ടമായ രക്ഷാമാർഗ്ഗങ്ങൾ ഉള്ളതായ മററു സഭകൾ ഉണ്ടെന്നു നിങ്ങൾ ആരും തെററിധരിക്കയും വേണ്ടാ. "ഇക്കരെ നിൽക്കുമ്പോൾ അക്കരെ പച്ചയാണെന്നു തോന്നുന്ന ഒരു സ്വഭാവം ഏറെക്കുറെ എല്ലാവരിലും നാം കാണുന്നുണ്ടു്. യാക്കോബായസഭയിൽ പല്ലു കടിച്ചു വളരുവാൻ നിവൃത്തിയില്ലാഞ്ഞതിനാൽ അത്രെ നവീകരണസഭയിൽ

ചേരുവാനുള്ള കാരണമെന്ന് പറഞ്ഞിട്ടുള്ള പല സ്നേഹിതന്മാരുടേയും ഇപ്പോഴത്തെ വാഴ്ചയെപ്പറ്റി ഞാൻ ആശ്ചര്യപ്പെടുകയും വ്യാകുലപ്പെടുകയും ചെയ്യുന്നു. ഇപ്രകാരമുള്ളവർ വാശികൊണ്ടും സിദ്ധാന്താകൊണ്ടും അന്ധതപ്പെട്ട മേലിലും മുള്ളുകളുടെ നേരെ ഉതൈക്കാതെയിരിപ്പാൻതക്കവണ്ണം വെളിച്ചത്തിന്റെ ദൂതൻ അവരുടെ കണ്ണുകളെ പ്രകാശിപ്പിക്കട്ടെ.

സി. വി.

---

ദിവ്യശ്രീമാന്മാരായ വൈദികന്മാരുടെ പര്യാലോചനയ്ക്കു.

കായംകുളം

അനേകനാൾ സുറിയാനി സഭയിലെ മലങ്കര മല്പാനായിരുന്ന് വടക്കും തെക്കും ഇപ്പോഴുള്ള പല പട്ടക്കാരുടെയും ശെമ്മാശന്മാരുടെയും [illegible] ഗുരുസ്ഥാനം വഹിച്ചിരിക്കുന്ന വ. ദി. ശ്രീ. വട്ടശേരിൽ ഗീവറുഗീസ റമ്പാച്ചൻ അവർകൾ ഉൗർശ്ലേമിൽ എത്തി മെത്രാസ്ഥാനം സ്വീകരിച്ചിട്ടുള്ള വിവരം അറിയാത്തവർ ആരും തന്നെ ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല. ഈ തിരുമേനി കോട്ടയത്തു എത്തുന്ന സമയം ഇദ്ദേഹം കുറെ ഏറെ നാൾ അദ്ധ്യക്ഷം വഹിച്ചിരുന്ന മാർ ഡൈനേഷ്യസ് സിമ്മനാരി വിദ്യാർത്ഥികളും ചേരും കൂടി ഒരു മംഗളപത്രവും ഏതെങ്കിലും ഒരു സമ്മാനവും സമർപ്പിക്കുന്നതിനു തീർച്ചപ്പെടുത്തി വേണ്ട നടപടികൾ ധൃതിയിൽ നടത്തി വരുന്നതായി അറിയുന്നു. എന്നാൽ ഇതിൽ മുമ്പെ പ്രവർത്തിക്കേണ്ടവരായി ഈ തിരുമേനിയുടെ ശിഷ്യന്മാരായ വൈദികഗണങ്ങൾ അവരുടെ സ്വന്തം വകയായി എന്തെങ്കിലും ഒരു സമ്മാനവും മംഗളപത്രവും സമർപ്പിക്കേണ്ടതു അത്യന്താപേക്ഷിതമാണെന്നും അതിനായി ആലോചിക്കേണ്ടിയ സമയം എത്രയും അതിക്രമിച്ചിരിക്കുന്നുവെന്നും ഞാൻ വിശേഷ്യാ പറയേണമെന്നില്ലല്ലോ. ഈ കാര്യത്തിൽ വൈദികരായ നാമെല്ലാവരും യോജ്യതയായി മനസ്സുവച്ചു പ്രവൃത്തിക്കുന്നപക്ഷം ഇതു എളുപ്പത്തിൽ നിശ്ചയമായി സാധിക്കാവുന്നതും, അടുത്ത തുലാമാസം ൨൦-ാംനു പതിവനുസരിച്ചു പരുമലെ നടക്കുന്ന വൈദികസംഘത്തിൽ വച്ചു സമർപ്പിപ്പാൻ സൗകര്യമുള്ളതും ആകയാൽ അധികതാമസം കൂടാതെ ഇതിനായി ആരംഭിക്കേണ്ടിയിരിക്കുന്നു. അതിനാൽ ഈ കാര്യം സംബന്ധിച്ചു എന്റെ സഹോദരങ്ങളായ പട്ടക്കാരിൽ പലരുടെയും അഭിപ്രായങ്ങൾ അറിവാൻ ഞാൻ കാത്തിരിക്കുന്നുവെന്നുതന്നെയുമല്ല ഇതിൽ എന്നാൽ കഴിയാവുന്ന സകല പ്രയത്നങ്ങളും സഹായങ്ങളും ചെയ്വാൻ ഞാൻ സർവ്വദാ സന്നദ്ധനായിരിക്കുന്നു എന്നുള്ള വിവരവും ഈ അവസരത്തിൽ പ്രസ്താവിച്ചുകൊള്ളുന്നു.

പി. ജെ. ഇടിച്ചാണ്ടികത്തനാർ.

---

## മാമ്മൻ ഉപദേശിയും ലഹളയും.

ഇടവകപ്പത്രിക പത്രാധിപർ അവർകൾക്കു.

പോയമാസം ആദ്യം തിരുവല്ലാ കാവുംഭാഗത്തു മാമ്മൻ ഉപദേശി ഒന്നുരണ്ടു യോഗങ്ങൾ നടത്തുകയും, ഒടുവിലത്തെ യോഗദിവസം രാത്രിയിൽ ചങ്ങനാശേരിൽ ചെന്നു ഒരു യോഗം നടത്തി, ആ രാജ്യം കീഴ്മേൽ മറിച്ചേക്കാമെന്നു ആത്മാവു തോന്നിച്ചിരിക്കുന്നതായി ഒരു വക്കീലിനോടും മറ്റും അറിയിക്കയും, അവർ എല്ലാവരും ഏകവായോടെ ഹല്ലെലൂയ്യാ ചങ്ങനാശേരിയുടെ മതിലുകളെ ഇടിച്ചുതകർക്കുംവണ്ണം നമ്മുടെ കയ്യിൽ ഏല്പിച്ചിരിക്കുന്നു എന്നും പറഞ്ഞു കൊട, കൊടി, തമ്പേർ മുതലായവയോടും, സംഗീതത്തോടുംകൂടി യാത്ര ആകയും ഉദ്ദേശം രണ്ടു മണിയോടുകൂടി സ്ഥലത്തു എത്തുകയും ചെയ്തു. അവിടെ എത്തിയ ഉടനെ ഒരു പുതിയ പാട്ടു പാടുകയും, പാട്ടു കഴിഞ്ഞ ഉടനെ പരിശുദ്ധാത്മാവു കൽമഴയുടെ സാദൃശ്യത്തിൽ വർഷിച്ചുതുടങ്ങുകയും ചെയ്തു.

കല്ലുകൾ വീണു ഒന്നുരണ്ടുപേരുടെ തലയിൽനിന്നും രക്തം വർഷിക്കുന്നതിനെ കണ്ടു കാക്കക്കൂട്ടത്തിൽ കല്ലുവീണ പ്രകാരംതന്നെ സംഘം ഒന്നുപിരിഞ്ഞു അങ്ങും ഇങ്ങും ഓടിത്തുടങ്ങിയെങ്കിലും എല്ലാവരുംകൂടി വീണ്ടും കവലയിൽ ഒന്നിച്ചുകൂടി പ്രസംഗത്തിനാരംഭിച്ചസമയം ഒരു ചെറിയ കുട്ടി പ്രസംഗിക്കരുതെന്നു പറഞ്ഞ മാത്രയിൽ രക്ഷപെട്ട ഒരാൾ തന്റെ കയ്യിലിരുന്ന കുട കൊണ്ടു ആ കുട്ടിയെ ഒന്നുരണ്ടു പ്രഹരിക്കയും ചെയ്തു.

പ്രഹരം കഴിഞ്ഞിട്ടുണ്ടായ സംഗതികളെ സംബന്ധിച്ചതൊന്നും വിസ്തരിക്കുന്നില്ലാ. അല്ലാ കഴിഞ്ഞ താരകയിൽ പത്രാധിപക്കുറിപ്പിൽ "ഒരു ലഹള"യെന്നും പറഞ്ഞു എഴുതിയിട്ടുള്ള സംഗതിയിൽ താരകാധിപർ ചില സംഗതികൾ പ്രസ്താവിച്ചിട്ടുള്ളതിന്റെ സത്യാവസ്ഥയും, പ്രസംഗികളെക്കുറിച്ചുള്ള നീതീകരിക്കലും, പ്രയോഗിക്കുന്ന സൂത്രങ്ങളുടെ ശക്തിയും മാന്യ വായനക്കാരെ ഒന്നറിയിക്കണമെന്നു വിചാരിച്ചാണു ഇതിനാരംഭിച്ചതു. താരകാധിപർ പറയുന്നതു. "അടിയും ഇടിയും ക്ഷമയോടെ ഏറ്റു കർത്താവിൽ ആനന്ദിച്ചവരും ആ കൂട്ടത്തിലുണ്ടായിരുന്നു എന്ന പരമാർത്ഥം ആരറിയുന്നു" എന്നാണു. അതേ അതു വാസ്തവം തന്നെ. ആ സത്യം താരകാധിപർ അല്ലാതെ ആരുംതന്നെ അറിയുന്നില്ലാ. കാരണം, താരകാധിപർ തിരുവല്ലാ മുട്ടക്കനുംപുറത്തു ഭജനം ഇരിക്ക ആയിരുന്നു.

ഇനി ഞാൻ ചോദിക്കാം.

ഹേ താരകാധിപരെ! കർത്താവിൽ ആനന്ദിച്ചവർ ആ കൂട്ടത്തിലുണ്ടായിരുന്നു എന്നല്ലെ പറയുന്നതു. ആ ചിലരിൽ ഞാൻ ചോദിക്കുന്നവർ കർത്താവിൽ അടി ഇടി മുതലായവ സന്തോഷത്തോടെ കൈകൊണ്ടു ആനന്ദിച്ചവരാണോ?

൧. മാമ്മച്ചൻ. ഇദ്ദേഹത്തിനു രണ്ടടിയും ഒരു ഏറ്റും കൊണ്ടമാത്രയിൽ മറ്റൊരാളുടെ തലയിൽകിടന്ന തൊപ്പി വാങ്ങിച്ചിട്ടുംകൊണ്ടു മാമ്മൻ എവിടെ എന്നുള്ള ചങ്ങനാശേരിക്കാരുടെ ചോദ്യത്തിനു മാമ്മൻ ഞാനല്ലാ എന്നു വിളിച്ചു പറഞ്ഞുംകൊണ്ടു ഒരു മേത്തന്റെ വീട്ടിൽ കയറി ഒളിച്ചതെന്തിനു?

൨. മൂലമണ്ണിൽ ഉപദേശി. എന്നെ തല്ലരുതേ ഞാൻ കരയ്ക്കൽക്കാരനാണ പ്രസംഗം കേൾപ്പാൻ വന്നതാണ എന്നു ഉപായം പറഞ്ഞുകൊണ്ടു വേണ്ട അടിയും ഇടിയും വാങ്ങിച്ചു ഓടിയതെന്തിനു.

൩. മാമ്മച്ചന്റെ ദ്വിഭാഷി ആയ ചെത്തിക്കാടൻ. മാമ്മൻ ഞാനല്ലെ. ഞാൻ തിരുവല്ലാ പഴയപള്ളി ഇടവകക്കാരനാണേ എന്നു പറഞ്ഞുകൊണ്ടു ഓടിയതെന്തിനു?.

൪. കെ. എൻ. ഡി.യുടെ ശിഷ്യനും, ഇഷ്ടനും പുത്തൻ മാനസാന്തരക്കാരനും ആയ പ്രാകാരസ്ഥൻ. ഞാൻ ബാവാകക്ഷിയാണെന്നും, പള്ളിക്കൂടം തീവെപ്പു കേസിൽ സാധുക്കളായ ഒന്നു രണ്ടുകുട്ടികളെ ഇവർ ഉപദ്രവിച്ചതിനു പകരം വീട്ടുന്നതിനായി ഞാൻകൂടി വന്നതാണെന്നും, മാമ്മനെ ഞാൻ കാണിച്ചുതരാമെന്നും വ്യാജം പറഞ്ഞുകൊണ്ടു ഒളിച്ചതെന്തിനു?.

൫. ഇനി പത്തു പറ നിലം സുവിശേഷസംഘംവകയ്ക്കു കൊടുത്തും മാനസാന്തരപ്പെട്ടും ജീവിച്ചുവരുന്ന വക്കീലച്ചൻ. ഇദ്ദേഹം താരകാധിപർ പറയും വിധ

ത്തിൽ കുറെ ആനന്ദിച്ചയാൾതന്നെ സംശയമില്ലാ. ഇങ്ങിനെയാണു സത്യം. എന്നിട്ടും താരകാധിപർ പ്രസംഗികളെ നീതികരിക്കുന്നതല്ലെ രസം. ഇദ്ദെഹം തിരുവല്ലാ കുന്നംപുറത്തു മൂലാധാരം ഉറപ്പിച്ചതാണു ഈ വഴക്കുകൾക്കുള്ള കാരണം. ഇനി എന്തെല്ലാം നടക്കുമൊ കണ്ടെ മനസ്സിലാക്കു. ഇവർ പ്രസംഗത്തിനു ചങ്ങനാശേരിക്കു പോകുന്നതിനു മുൻപായി കുറെ മൽപിടുത്തക്കാരേയും കൂട്ടികൊണ്ടു പോയതു എന്തിനാണെന്നു താരകാധിപർ ഒന്നറിയിച്ചാൽ കൊള്ളായിരുന്നു. ക്രിസ്തുവിന്റെ നാമം കേൾക്കാത്തവരെ ബലമായി അടിച്ചൊ ഇടിച്ചൊ കേൾപ്പിക്കുന്നതിനായിരിക്കുമൊ. പ്രസംഗികളുടെ ആത്മാവിനും സ്ലൂപ്പാനോസ്, ശു: പൌലൂസ, പത്രോസ മുതലായവരുടെ ആത്മാവിനും വളരെ സാമ്യമുണ്ടെന്നു ഈ ഏക സംഗതികൊണ്ടു പ്രത്യക്ഷമായി. ഏതായാലും മാമ്മച്ചനും കൂട്ടരും ആ പഴയ ജോലിക്കുതന്നെ പോകുന്നതാണ നല്ലതെന്നും അല്ലാത്തപക്ഷം ക്രിസ്തുവിനും, ക്രിസ്ത്യാനി സമൂഹത്തിനും ഒന്നുപോലെ അപമാനമാണെന്നും വ്യസനസമേതം അറിയിച്ചുകൊള്ളുന്നു. "ഉദരപൂരണം ബഹുകൃതവേഷം" എന്ന വിധത്തിൽ നടക്കുന്ന ഈ കൂട്ടരെ, സുറിയാനിക്കാരുടെ ഭവനത്തിൽ കയറാതെയും. രുചികരമായ ഭക്ഷണം കൊടുക്കാതെയും ഇരുന്നാൽ ഇവർ ഈ വകയ്ക്കു നടക്കാതെയിരിക്കും എന്നതിനു യാതൊരു സംശയവും ഇല്ലാ. ഇവർ ചങ്ങനാശേരിൽ പ്രസംഗിപ്പാൻ പോകരുതെന്നു ഞങ്ങളുടെ പഴയ താപ്പാന ആയ വികാരിജനറാളച്ചൻ വളരെ ഗുണദോഷിച്ചു എങ്കിലും അച്ചനോടു പറഞ്ഞ മറുപടി, ആത്മാവു തോന്നിപ്പിച്ചതിനെ എതിൎക്കുന്നതിനു പാടില്ലല്ലൊ എന്നായിരുന്നു. ഇത്രയും സത്യം എഴുതിയതിനു താരകാധിപർ പല്ലിളിച്ചുകൊണ്ടുവരുമോ എന്തൊ.

എന്നു ദൃക്സാക്ഷി ആയ കുഞ്ഞുതോമാച്ചൻ.

---

## പ്രത്യേകം ദൃഷ്ടി വയ്പ്പാനുള്ള
## ഒരു അനുഭവസാക്ഷി.

കൎത്താവായ യേശുക്രിസ്തുവിന്റെ സ്ഥാനാപതികളായ അപ്പോസ്തോലന്മാരാൽ അടിസ്ഥാനം ഇട്ടു പണിതുറപ്പിച്ചപോരുന്ന സത്യസഭയിലെ അംഗങ്ങളായ യാക്കോബായ സഹോദരങ്ങളെ,

ഞാൻ നവീകരണസഭയോടും സഭയിലെ ഉപദേശികളോടു അടുത്തു സംസൎഗ്ഗം ചെയ്തു അവരുടെ ഉപദേശരീതികളിൽ ചിലതു അനുഷ്ഠിക്കുന്നതിനു ഒരുമ്പെട്ടവനും, വ്യഭിചാരമദ്യപാനദോഷങ്ങൾ അകമെയും പുറമെ ദൈവഭക്തിക്കു അടുത്തതായ ആചാരക്രമങ്ങളിൽ ചിലതും വേദപുസ്തകവും എടുത്തു അകമെ ബുഭുക്ഷയുള്ള ഓനായ്ക്കൾ എന്നു നമ്മുടെ കൎത്താവായ യേശുമിശിഹാ കല്പിച്ചതായ വാസ്തവപ്രകൃതിയോടു കൂടിയവരായും എന്നുവേണ്ടാ സകലവിധമായ വേദവിപരീതികളുടേയും വിപരീതങ്ങളുടേയും ഉല്പത്തിസ്ഥാനവും അഥവാ മാതാവും ആയിരിക്കുന്ന മാരാമൺ എന്ന ദേശത്തുള്ള നവീകരണകുടുംബങ്ങളിൽ ഒന്നിൽ നിന്നും വിവാഹം കഴിക്കയും ആ വിവാഹക്രമ ശ്രേയമാരാമൺ കൊൺവെൻഷ്യൻ രാശി മോഷ്ടിച്ച ഒരാളിൽനിന്നും കയ്യോളളുകയും ചെയ്തിട്ടുള്ളോരു അവനുമാണു. എന്നാൽ എനിക്കു മുമ്പായി കടന്നുപോയിട്ടുള്ള ചിലരുടെ പ്രേരണയിന്മേൽ മേൽപ്രകാരം സംഭവിച്ചിട്ടുള്ളതാകുന്നു. എന്നാൽ നമ്മുടെ വിശുദ്ധസഭയിലെ വൈദികന്മാരെപ്പോ

ലെതന്നെ ഇവക്കും കുപ്പായവും തലയിൽ കാണുന്ന ഏതൊ ഒന്നു കൂടാതെ ശേഷം വേഷങ്ങൾ ഒക്കെയും ഒരുപോലെയും തോന്നിയതിനാൽ അവരെപ്പോലെ കൃപാമാൎഗ്ഗങ്ങളാകുന്ന കൂദാശകളെ നടത്തുന്നതിനുള്ള അധികാരം ഇവക്കും ഉണ്ടെന്നു എന്റെ ഇടുങ്ങിയ ബുദ്ധിയിൽ തോന്നിപ്പോയിട്ടുണ്ടെങ്കിൽ ആയതിനും അത്യന്തം വ്യസനിക്കുന്നു.

എന്നാൽ ക്രിസ്തീയ ജീവിതകാൎക്ക് ആധാരമായിരിക്കുന്ന വേദപുസ്തകവും പിതാക്കന്മാരുടെ നടപടികളും പട്ടക്കെട്ടുകളും മറ്റും വിവേചിച്ചറിയുന്നതിനു എന്റെ ബുദ്ധിയെ വിനിയോഗിച്ചപ്പോഴും ആകാശത്തെയും ഭൂമിയെയും സൂൎയ്യനെയും ചന്ദ്രനെയും എന്നു തുടങ്ങിയിട്ടുള്ള സൎവ്വസൃഷ്ടികളെയും തന്റെ വാക്കുകൊണ്ടു സൃഷ്ടിച്ചവനായ എമ്മാനുവേൽ "നീ ഭൂമിയിൽ കെട്ടുന്ന സകലവും സ്വൎഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കുമെന്നും നീ ഭൂമിയിൽ അഴിക്കുന്ന സകലവും സ്വൎഗ്ഗത്തിലും അഴിക്കപ്പെടുംഎന്നും" തുടങ്ങിയ ഓരോ കല്പനകൾ കല്പിച്ചിട്ടുള്ളതിനെ നോക്കിയപ്പോഴും ഇവർ സ്വൎഗ്ഗീയ രാജാവിന്റെ സ്ഥാനാപതികൾ അല്ലെന്നും ക്രിസ്തുവിന്റെ സ്ഥാനാപതികളുടെനിലയിൽ അവരുടെ പേരിൽ ഭരമേല്പിച്ചിട്ടുള്ള കൃപാമാൎഗ്ഗങ്ങളാകുന്ന വിശുദ്ധകൂദാശകളെ നടത്തുവാൻ ഇവക്കു യാതൊരു അധികാരമൊ അവകാശമൊ ഇല്ലെന്നും അവക്കു സാധുവായ പട്ടത്വം ഇല്ലെന്നും തന്നിമിത്തം സാധുവായ പട്ടത്വമില്ലാത്ത കൂട്ടരിൽ ഒരുവനിൽനിന്നും ഞാൻ കൈക്കൊണ്ടിരിക്കുന്ന കൂദാശകൾ അസാധുവെന്നും കാണപ്പെടുകയും ചെയ്കയാൽ എന്റെ അറിയായ്മയുടെ കാലത്തു ഇപ്രകാരം സംഭവിച്ചതു ക്ഷമിക്കണം എന്നു കൃപാമാൎഗ്ഗം വഴി ഏററുപറകയും അതിനു അധികാരമുള്ളവരിൽ നിന്നും കൈക്കൊള്ളുന്നതിനു തയ്യാറായിരിക്കുന്നു എന്നും അറിയിച്ചുകൊള്ളുന്നു.

എന്നാൽ സത്യസഭയിലുള്ള ചില അവയവങ്ങൾ ഇപ്രകാരമുള്ള ചില കൂദാശകൾ സാധുവായ പട്ടത്വമില്ലാത്തവരിൽനിന്നു കൈക്കൊള്ളുകമൂലം അവക്കു സാധുവായ പട്ടത്വമുണ്ടെന്നു സത്യസഭാവയവങ്ങൾ സമ്മതിക്കയൊ വിശ്വസിക്കയൊ ചെയ്യുന്നു എന്നു അവർ തെറ്റിദ്ധരിക്കുന്നതിൽവച്ചു അത്ഭുതപ്പെടുന്നു. അസ്വാതന്ത്ര്യതഹേതുവാലൊ മററൊ ഇപ്രകാരം സംഭവിച്ചുപോകുന്നതാണെന്നു അവർ വിചാരിക്കുന്നതുമില്ലാ.

നമ്മുടെ കൎത്താവായ യേശുക്രിസ്തുവിനാൽ തന്റെ സ്ഥാനത്തു ആക്കിയിട്ടുള്ളവരായ പട്ടക്കാരാൽ നടത്തപ്പെടേണ്ടതായ കൃപാമാൎഗ്ഗങ്ങളാകുന്ന വിശുദ്ധകൂദാശകളെ പ്രസ്തുത വേഷംകെട്ടി ഞങ്ങളും അവരെപ്പോലെ എന്നു തെറ്റിദ്ധരിപ്പിച്ചു. സാക്ഷാൽ ക്രമവും അധികാരവും ഉള്ളവക്കു മാത്രം നടത്തേണ്ടസംഗതികളെ ഇവരും നടത്തുന്നതിനും നടത്തിയതിനും നടത്തുവാൻ ഇരിക്കുന്നതിനും

നമ്മുടെ കൎത്താവായ യേശുക്രിസ്തു അവരെ ശിക്ഷെക്കു വിധിക്കുമെന്ന ഓൎത്തു അവരെ തന്റെ വായുടെ ശ്വാസത്താൽ ഒടുക്കിക്കളയുന്ന തന്റെ രണ്ടാമത്തെ വരവിന്റെ ദിവസം വരുന്നതിനാൽ എല്ലാവരും ഭ്രമിക്കട്ടെ. എല്ലാ കുറ്റത്തിലും വലിയ ശിക്ഷ ഇതുതന്നെ ആയിരിക്കും.

“നിങ്ങൾ വൎദ്ധിച്ചു ഭൂമി മുഴുവൻ നിറവിൻ എന്നു പരമകാരുണികനായിരിക്കുന്ന ദൈവം അരുളിച്ചെയ്തിരിക്കുന്ന വാഗ്ദത്തം സംക്ഷിപ്തമായിരിക്കുന്ന വിവാഹം ആകുന്ന ഈ ദിവ്യകൂദാശയെ സാധുവായ പട്ടത്വമില്ലാത്ത ആരിൽനിന്നും സത്യസഭയിലെ അംഗങ്ങളായ വല്ലവരും സ്വീകരിച്ചിട്ടു, അതുകൊണ്ടു തൃപ്തരായിരിക്കുന്നു എങ്കിൽ ഇനിമേൽ എങ്കിലും അതിനു അധികാരമുള്ളവരിൽനിന്നും പരിഹാരം വരുത്തണമെന്നുള്ള താഴ്മയായ അപേക്ഷയോടുകൂടി ഈ സംഗതി ചുരുക്കി നിൎത്തിക്കൊള്ളുന്നു.

വിശേഷിച്ചും പ്രിയ സഹോദരങ്ങളെ നമുക്കു യുദ്ധമുള്ള സമയങ്ങളിൽ വിശിഷ്ട്യ ഉള്ള സമയം ഇതുതന്നെ ആകയാൽ വേദവിപരീതത്തോടു രക്തപൎയ്യന്തം എതിൎത്തു നില്പാൻ ക്രിസ്തുവിന്റെ സൎവ്വായുധവൎഗ്ഗത്തെ ധരിച്ചുകൊൾവിൻ. തിരുവല്ലാ വേങ്ങൽ അടുത്തു താമസവും തിരുവല്ലായുള്ള മാന്യകുടുംബങ്ങളിൽ ഒന്നിൽ പെട്ടവനും നവീകരണ സഭക്കാരനും ആയ ഒരാൾ എന്നോടു നവീകരണസഭയിൽ ചേരുന്നതിനു വളരെ വളരെ നിൎബ്ബന്ധിച്ചിരിക്കുന്നു. പ്രിയസഹോദരരേ! ഞാൻ എന്റെ പ്രിയ മാതാവിനെ വിട്ടു എങ്ങനെ അഴുകി നാറി വേശ്യയായിരിക്കുന്നതിനെ നോക്കും അതിനു ബുദ്ധി തോന്നുന്ന ദിവസത്തേക്കാൾ എന്റെ മരണദിവസത്തെ ഞാൻ ആഗ്രഹിക്കുന്നു. അതിനാൽ ഇപ്രകാരമുള്ള വഞ്ചകരിൽനിന്നും വളരെ സൂക്ഷിച്ചുകൊൾവിൻ. ഇപ്രകാരം ജയിച്ചു ജീവിച്ചാൽ ക്രിസ്തുസഭയിലെ അംഗങ്ങൾക്കു അവകാശപ്പെടുത്തുന്നതിനു ഒരുക്കിയിരിക്കുന്ന സ്വൎഗ്ഗരാജ്യത്തിൽ കണ്ടു സന്തോഷിക്കയും അവിടെ ഹല്ലേലുയ്യാ പാടി വസിക്കയും ചെയ്യാം.

എന്നു തിരുവല്ലാ മാമ്മൻ.

---

## നവീകരണ ചരിത്രം.

സഭാതാരകയിൽ കുറെ നാളായി പാലക്കുന്നത്തു അബ്രാഹം മല്പാന്റെ നവീകരണത്തെ ആസ്പദമാക്കികൊണ്ടു ഓരോ ഉപന്യാസങ്ങൾ തുടരെ പ്രസിദ്ധപ്പെടുത്തികൊണ്ടിരിക്കുന്നു. ഈ ഉപന്യാസകൎത്താവായ വികാരിജനറാൾ തന്റെ ആരംഭപ്രസംഗത്തിൽ ചരിത്രസംബന്ധമായി ചില മൌസ്ത്യങ്ങൾ പ്രദൎശിപ്പിച്ചതിനെ ഇടവകപത്രിക ചുരുക്കത്തിൽ കൃത്തികയുണ്ടായി. അതിനു സമാധാനം പറവാൻ നിശ്ചയിച്ചിട്ടുണ്ടെന്നു താരകയിൽ ഒരു പ്രസ്താവന ആ കാലത്തു കണ്ടു എങ്കിലും സമാധാനം ഇതുവരെ വെളിക്കു വന്നിട്ടില്ല. താരകയുടെ സമാധാനം കേൾക്കണമെന്നു ആഗ്രഹിച്ചു പിന്നീടു തുടൎന്നുണ്ടായ ഉപന്യാസങ്ങളിലെ അസംബ

ന്ധങ്ങളെക്കുറിച്ചു ഞങ്ങൾ ഒന്നും പറയാതെയിരിക്കയായിരുന്നു. സമാധാനം കേൾപ്പാൻ കാത്തിരുന്നു മുഷിഞ്ഞതുകൊണ്ടു ഈ മിഥുനത്തിലെ താരകയിൽ ചേർത്തിരിക്കുന്ന മുഖപ്രസംഗത്തിലെ ചില അസംബന്ധങ്ങളെ ഒരു റിമാൎക്കും കൂടാതെ കടത്തിവിടാൻ ഞങ്ങൾക്കു ക്ഷമ വരുന്നില്ല.

വികാരി ജനറാൾ ചരിത്രത്തിൽ എന്നപോലെ ഭൂമിശാസ്ത്രത്തിലും വലിയ പണ്ഡിതനാണെന്നു ഈ പ്രാവശ്യത്തെ ഉപന്യാസത്തിൽ കാണുന്നു. ഇദ്ദേഹം ചരിത്രത്തിൽ "ക്യ" വരെ പഠിച്ചയാൾ ആണെന്നു മുമ്പെ ഞങ്ങൾ കാണിച്ചിട്ടുണ്ടല്ലൊ. ഭൂമിശാസ്ത്രത്തിൽ ഒട്ടും കുറയാതെ "ക്ഷ" വരെ പഠിച്ച ആളാണെന്നുള്ളതിനു സംശയമില്ല. "മുൻകാലത്തു ബാബിലോൻ എന്നും ഇപ്പോൾ ബഗ്ദാദ എന്നും വിളിക്കപ്പെടുന്ന പട്ടണം" എന്നെഴുതിയിരിക്കുന്നതിൽ വികാരി ജനറാളിന്റെ ഭൂമിശാസ്ത്രപാണ്ഡിത്യം ധാരാളം വെളിപ്പെടുന്നുണ്ടു. മുൻകാലത്തെ ബാബിലോൻ എവുപ്രാത്തേസു നദീതീരത്തുണ്ടായിരുന്ന ഒരു പട്ടണവും ഇന്നത്തെ ബഗ്ദാദു തീഗ്രീസു നദീതീരത്തുള്ള ഒരു പട്ടണവുമാകുന്നു "മുൻകാലത്തു തിരുവനന്തപുരമെന്നും ഇപ്പോൾ ആലുവാ എന്നും വിളിക്കപ്പെടുന്ന പട്ടണം" എന്നൊരുവൻ പറഞ്ഞാൽ അവനെ എത്രമാത്രം ഭൂമിശാസ്ത്ര പണ്ഡിതനായി ബഹുജനങ്ങൾ വിചാരിക്കുമൊ അത്രത്തോളമുള്ള യോഗ്യത വികാരിജനറാളിന്റെ ഈ പ്രസ്താവനയിൽ ഉണ്ടു. ഇതുപോലെയുള്ള പിശകാണു ഈ വികാരിജനറാളിന്റെ ചരിത്രപ്രസ്താവനയുമെന്നു വായനക്കാർ വിചാരിച്ചുകൊള്ളണം.

ഇതു പോകട്ടെ. പാലക്കുന്നത്തു അബ്രാഹം മല്പാൻ തന്റെ നവീകരണത്തെ സ്ഥാപിക്കുവാൻ ഒരു മെത്രാൻ വേണമെന്നുകണ്ടു "ദൈവഭക്തി മുതലായവയാൽ ശോഭിച്ചിരുന്ന" മാത്യൂസ ശെമ്മാശനെ പരദേശത്തേക്കയച്ചു എന്നു എഴുതിയിരിക്കുന്നതു കണ്ടിട്ടു ഞങ്ങൾക്കു ചിരി വന്നുപോകുന്നു. ദൈവഭക്തിയുടെ ശോഭകൊണ്ടു മദ്രാസിൽ പഠിച്ചിരുന്ന സ്കൂളിൽനിന്നു ഡിസ്സ്'മിസ്സ് ചെയ്തതാണു ഭക്തിക്കു കിട്ടിയ സർട്ടിഫിക്കെററു. ആ സർട്ടിഫിക്കെററുകൊണ്ടു ദൈവഭക്തനെന്നു മല്പാൻ തീരുമാനിച്ചെങ്കിൽ ഭക്തിയെക്കുറിച്ചു മല്പാനുണ്ടായിരുന്ന അറിവും മല്പാന്റെ ഭക്തിയും കൂടെ സംശയാവസ്ഥയിൽ ആകുന്നു. ഒരു മിഷ്യനറി മദാമ്മയാൽ എഴുതപ്പെട്ട "ഡെഡെയാൻ" എന്ന പുസ്തകവും നവീകരണ ബന്ധുവായിരുന്ന ഹെൻറി ബേക്കറിന്റെ പ്രസംഗവും വായിച്ചാൽ ഇവിടെനിന്നും പോയപ്പോൾ ഉണ്ടായിരുന്ന ദൈവഭക്തി ധാരാളം മനസ്സിലാകും. വഴിക്കുണ്ടായിരുന്ന ഭക്തി അന്നു മൂസലിൽ പാദ്രിയായിരുന്ന ബഡ്ജർ എന്നൊരു സായ്പു രേഖപ്പെടുത്തിട്ടുണ്ടു. ശെമ്മാശായിരിക്കുമ്പോൾ കത്തനാർ ആണെന്നു വ്യാജം പറഞ്ഞു കുർബ്ബാന ചൊല്ലുകയും അന്നു ജീവനോടിരുന്ന ചേപ്പാട്ടു മെത്രാച്ചൻ മരിച്ചുപോയി എന്നു റിപ്പോർട്ടു ചെയ്കയും ചെയ്തതും ദൈവഭക്തന്റെ ലക്ഷണങ്ങളാണല്ലോ. നവീകരണത്തിലെ ഉപദേശിമാരിൽ ചിലർ വ്യഭിചാരക്കേസിൽ പിടിക്കപ്പെട്ട സംഭവങ്ങൾ അടുത്തകാലത്തു നാം കണ്ടറിഞ്ഞ സംഗതിയാണല്ലോ. അവരെ ഒക്കെയും ദൈവഭക്തന്മാരായിട്ടാണല്ലോ നവീകരണക്കാർ കരുതിപോരുന്നതു. അതിനാൽ നവീകരണ ഉപദേശപ്രകാരം ദൈവഭക്തിയുടെ ലക്ഷണങ്ങൾ ഈ വകയാണെന്നുള്ളതിനു വികാരി ജനറാളിന്റെ ഈ ഉപന്യാസവും ഒരു സാക്ഷിയാകുന്നു.

ഈ "ഭക്തന്റെ" യാത്രയെ വിവരിക്കുന്ന കൂട്ടത്തിൽ ശെമ്മാശൻ സ്വന്ത ഇടവകയിലും മററുമുണ്ടായിരുന്ന അനേകം ചാർച്ചക്കാരുടെയും സ്നേഹിതന്മാരുടെയും അടുക്കൽ ചെന്നു യാത്ര ചോദിക്കയും പലരും യാത്രച്ചിലവിനു സമ്മാനങ്ങൾ കൊടുക്കയും ചെയ്തു എന്നു വികാരി ജനറാൾ പറയുന്നു. മാത്യൂസ അത്താനാസ്യോസു തന്റെ യാത്രയെക്കുറിച്ചു കൊല്ലത്തു പഞ്ചായക്കാരുടെ അടുക്കൽ കൊടുത്ത മൊഴിയിൽ താൻ മദ്രാസിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾ പരദേശയാത്ര ചെയ്യണമെന്നു നിശ്ചയിച്ചു അവിടെ നിന്നു പോയി എന്നാണു. യാത്ര ചെയ്തയാൾ പറയുന്നതു ഒരുവിധം, വികാരി ജനറാൾ പറയുന്നതു വേറെ വിധം. ഇതിൽ ഏതാണു ശരിയായിട്ടുള്ളതെന്നു കേട്ടാൽ കൊള്ളാം.

ഈ ശെമ്മാശു "മുൻകാലത്തു ബാബിലോൺ എന്നും ഇപ്പോൾ ബഗ്ദാദു എന്നും വിളിക്കപ്പെടുന്ന പട്ടണത്തിൽ" നിന്നു പുറപ്പെട്ടിട്ടു നേരെ മർദ്ദീനിൽ എത്തി "കുർബ്ബാനപട്ടം ഏല്ക്കയും കുർബ്ബാന അണസ്സ്യയും ചെയ്തു" എന്നാണു താരകാ

ലേഖകൻെറ പിന്നത്തെ ചരിത്രം. ബഗ്ദാദിനും മർദ്ദീനും മദ്ധ്യേ മൂസൽപട്ടണത്തിൽ താമസിച്ചതും അവിടെവച്ചു ഒരു കുർബ്ബാന അണച്ചതും വികാരി ജനറാൾ അറിഞ്ഞിട്ടില്ലായിരിക്കും. അറിഞ്ഞിരുന്നെങ്കിൽ "ദൈവഭക്തിയുള്ള ഒരു ദൃഷ്ടാന്തം അവിടെയും ചൂണ്ടിക്കാണിക്കാമായിരുന്നു.

ഞങ്ങൾ അധികമൊന്നും പറയുന്നില്ല. ഈ തരത്തിലുള്ള ഉപന്യാസങ്ങൾ എഴുതുവാൻ വികാരി ജനറാളിനു ധാരാളം വാസനയുണ്ടെന്നു കാണുന്നതിൽ ഞങ്ങൾ വ്യസനിക്കുന്നു.

ഈ മിഥുനത്തിലെ താരകയിൽതന്നെ "കല്ലൂപ്പാറ ഇടവകയിലെ നവീകരണം" എന്ന തലവാചകത്തിൽ അടങ്ങപ്പുറത്തു യാക്കോബുകത്തനാർ എന്നൊരു മഹാനും തൻെറ ചരിത്രപാണ്ഡിത്യവുംകൊണ്ടു അരങ്ങത്തിറങ്ങിയിരിക്കുന്നു. കൊല്ലവർഷം ൬൩൫-ൽ മലങ്കര മാർ തോമ്മാസമുദായത്തെ ഭരിച്ചുകൊണ്ടിരുന്ന അബ്രാഹം എപ്പിസ്കോപ്പാ കല്ലൂപ്പാറപള്ളി പ്രതിഷ്ഠിച്ചു എന്നു ഈ വിദ്വാൻ പറയുന്നു. കൊല്ലം ൬൩൫ എന്നു പറയുമ്പോൾ ക്രിസ്ത്വാബ്ദം ൧൪൬൦ ആയിരിക്കണം. ആയാണ്ടിൽ അബ്രാഹം എന്നു പേരായ ഒരെപ്പിസ്കോപ്പാ മലങ്കര ഭരിച്ചിരുന്നു എന്നുള്ള വിവരം ഏതു ചരിത്രത്തിൽ കണ്ടതാണെന്നു അറിയിച്ചുതന്നാൽ വലിയ ഉപകാരമായിരുന്നു. ൧൩൦൦-ാമാണ്ടിനും ൧൪൦൦-ാമാണ്ടിനും മദ്ധ്യേ ഒരു അബ്രാഹം എപ്പിസ്കോപ്പാ ഉണ്ടായിരുന്നതായി ചരിത്രങ്ങളിൽ കാണുന്നു. അതിനു ഇരുനൂറു വർഷംമുമ്പു അബ്രാഹം എപ്പിസ്കോപ്പാ എന്നൊരാൾ ഉണ്ടായിരുന്നു എന്നും അദ്ദേഹം നെസ്തോർകാരനായിരുന്നു എന്നും പറഞ്ഞതിനു അടിസ്ഥാനം എന്താണെന്നു അദ്ദേഹം പറഞ്ഞുതരുമെന്നു വിശ്വസിക്കുന്നു.

---

## സൂചനകൾ.

അംഗ്ലിക്കാസഭയിൽ ചേർന്നവരായി ലോകത്തിൻെറ നാനാഭാഗങ്ങളിലുമുള്ള ബിഷോപ്പന്മാരും പ്രതിനിധികളും ചേർന്ന ഒരു മഹാ യോഗം ഈയിടെ ലണ്ടനിൽ കൂടിയിരുന്നു. ഈ യോഗത്തിൽ കൂടിയിരുന്ന ബിഷോപ്പന്മാർ എല്ലാവരും ചേർന്നു വെസ്റ്റമിനിസ്റ്റർ ആബി എന്ന പ്രാചീന പള്ളിയിൽവച്ചു നടത്തിയ ശുശ്രൂഷയിൽ കാൻറർബറി ആർച്ചുബിഷോപ്പവർകൾ നാലു മെഴുകുതിരി കത്തിച്ചുവച്ചു കർത്താവിൻെറ അത്താഴം (കുർബ്ബാന) നടത്തുകയും അതിൽ ബിഷോപ്പന്മാർ എല്ലാവരും സംബന്ധിക്കയും ചെയ്തു. ഈ ശുശ്രൂഷ നടന്നതു ഉച്ചസമയമായിരുന്നു എങ്കിലും അതിൽ സംബന്ധിച്ച ഇരുനൂററിമ്പതിലധികം ബിഷോപ്പന്മാരും പൂർണ്ണ ഉപവാസത്തോടുകൂടെ ആയിരുന്നു കുർബ്ബാന അനുഭവിച്ചതെന്നു മാത്രമല്ല, അത്മേനികൾ ഉപവാസത്തോടുകൂടെ ഒരുങ്ങി വരാഞ്ഞതുകൊണ്ടു അവരിൽ ആർക്കും കുർബ്ബാന കൊടുത്തില്ലെന്നുംകൂടെ ജൂലായി ൨൦-ാംനു-യിലെ ചർച്ചുടൈംസ് എന്ന പത്രം പറയുന്നു.

✣ ✣ ✣

നവീകരണ മേല്പട്ടസ്ഥാനത്തിൻെറ സാധുത്വത്തിനു സാക്ഷിയായി മത്ത്യൂസ അത്താനാസ്യോസിനോടു പട്ടമേററ ചില കത്തനാരന്മാരെ സുറിയാനിസഭയിൽ യഥാസ്ഥിതിയിൽ അംഗീകരിച്ചിട്ടുണ്ടെന്നും പറഞ്ഞു താരക ചില പട്ടക്കാരുടെ പേർ പറയുന്നു. ഈ പേരുകാരിൽ ചെറിയമഠത്തിൽ യാക്കോബുകത്തനാർ, പൂവത്തൂർ യാക്കോബുകത്തനാർ ഇവർ രണ്ടുപേരെയുംമാത്രം ഞങ്ങൾ അറിയും. അവരിൽ ചെറിയമഠത്തിൽ അച്ചൻ ശൈശവത്തിൽ ഇംഗ്ലീഷു സഭയിൽ ജ്ഞാനസ്നാനവും മത്ത്യൂസ അത്താനാസ്യോസിൽ നിന്നു പട്ടവും കൈക്കൊണ്ടിരുന്ന ആൾ ആയിരുന്നു. കാലം ചെയ്ത പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു ഇദ്ദേഹത്തെ മൂറോൻ പൂശി ജ്ഞാനസ്നാനം പൂർത്തിയാക്കി വീണ്ടും പട്ടം കൊടുത്തതായി ഞങ്ങൾക്കറിവുണ്ടു. അതുപോലെതന്നെ പൂവത്തൂരച്ചനും കാലം ചെയ്ത മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകൾ പട്ടം കൊടുത്തതായി ഞങ്ങൾക്കറിയാം. ശേഷംപേർ തെക്കെ അററത്തുള്ളവരാകയാൽ അവരെക്കുറിച്ചു ഞങ്ങൾക്കറിവില്ല. താരകയുടെ ലിസ്റ്റിൽ ഞങ്ങൾക്കു പരിചയമുള്ള രണ്ടുപേരെയും

സംബന്ധിച്ചടത്തോളം താരകയുടെ പ്രസ്താവന അശേഷം അബദ്ധമായി കണ്ട സഭിതിക്ക മററുള്ളവരുടെ കാൎയ്യത്തിലും അങ്ങനെ വരാവുന്നതാണ. അഥവാ അവർ പട്ടം അഴിച്ചു ഏററവരല്ലെങ്കിൽ അവരെ സാധുവായ കശീശന്മാരാണെന്നു വിചാരിക്കാൻ പാടില്ല. വെറും കാൎയ്യമാത്രമായിരുന്നപ്പോൾ മത്ത്യൂസ അത്താനാസ്യോസ്സ മൂസലിൽവച്ചു ചൊല്ലിയ കുൎബ്ബാന സാധുവാണെന്നു മൂസൽക്കാർ വിശ്വസിച്ചതുപോലെ മാത്രമെ ഇവരെക്കുറിച്ചും വിചാരിക്കുന്നുള്ളു.

❖ ❖ ❖

മത്ത്യൂസ അത്താനാസ്യോസിൽനിന്നു പട്ടമേററവർ ചെയ്തിട്ടുള്ള വിവാഹക്രൂദാശയെ സ്വീകരിച്ചിട്ടില്ലയൊ എന്നുകൂടെ താരക ചോദിച്ചിരിക്കുന്നു. വിവാഹം മാത്രമല്ല മാമ്മൂദീസായും സ്വീകരിച്ചിട്ടുണ്ടു. അതുകൊണ്ടു സ്ഥാനം സാധുവാകാമെന്നു താരക വിചാരിക്കുന്നതു വേദശാസ്ത്രമൌഢ്യംകൊണ്ടാകുന്നു. ശരിയായ കൈവെപ്പില്ലാത്തവരെക്കൊണ്ടു ജ്ഞാനസ്നാനം വിവാഹം ഈ ക്രൂദാശകൾ ചെയ്യിച്ചാൽ ചെയ്യിക്കുന്ന ആളിനും ചെയ്യുന്ന ആളിനും പാപമുണ്ടു. ഈ ജ്ഞാനസ്നാനത്തെ സംബന്ധിച്ചു തന്നെ പറഞ്ഞാൽ ഒരു കുട്ടി മരിക്കാൻ പോകുന്നു എന്നിരിക്കട്ടെ സമീപെ പട്ടക്കാരനുമില്ല എന്നു കണ്ടാൽ "പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ" മാമ്മൂദീസാ മുക്കുന്നു എന്നുള്ള സാരമേറിയ വചനം പറഞ്ഞു ആരെങ്കിലും വെള്ളം തളിച്ചാൽ ആ ജ്ഞാനസ്നാനം സാധുവാകുമെന്നു മഹാന്മാരായ വേദശാസ്ത്രികളിൽ ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ടു. കുട്ടി മരിച്ചുപോകുമെന്നുള്ള ഭയംകൊണ്ടും ഉത്തമവിശ്വാസത്തോടും ചെയ്യുന്നതായാൽ മാത്രം അതിൽ പാപമില്ലെന്നാണ വേദശാസ്ത്രികളുടെ അഭിപ്രായം. അല്ലാതെ തനിക്കധികാരമുണ്ടെന്നുള്ള നാട്യത്തിന്മേൽ ഒരുത്തൻ ചെയ്താൽ അതു പാതകമാകുന്നു. ഈ തത്വമനുസരിച്ചു ഇങ്ങനെയുള്ള ജ്ഞാനസ്നാനം സ്വീകരിക്കുന്നതാണ. വിവാഹത്തെ സംബന്ധിച്ചു പറഞ്ഞാൽ കൈവെപ്പില്ലാത്ത പട്ടക്കാരനെക്കൊണ്ടു ചെയ്യിക്കുന്നതും ചെയ്യുന്നതും മഹാ പാപമാണെന്നുള്ളതിനു സംശയമില്ല. എങ്കിലും ഭാൎയ്യാഭൎത്താക്കന്മാരുടെ മുറയിൽ ഉത്തമവിശ്വാസത്തിന്മേൽ കുറെകാലം കഴിഞ്ഞുകൂട്ടിയാൽ അനുതാപവും കുമ്പസാരവുംകൊണ്ടു അവരുടെ പാപത്തിനു പരിഹാരം വരുത്തിക്കൊടുക്കാൻ കൈവെപ്പുള്ള പട്ടക്കാൎക്കു അധികാരമുള്ളതുകൊണ്ടു ആ വഴിയിൽ പരിഹാരം വരുത്തിയിരിക്കയാണ. ഈ വക തൎക്കത്തിൽ പുറപ്പെടുന്നതിനു മുമ്പു താരകാധിപർ ദയവു ചെയ്തു വേദശാസ്ത്രം ശരിയായി അഭ്യസിച്ചാൽ കൊള്ളാമെന്നു ഞങ്ങൾക്കു അപേക്ഷയുണ്ടു. അഞ്ചേരയിൽവച്ചു യാക്കോബുകുട്ടി മുതൽപേർ കഴിച്ച വിവാഹങ്ങളെ നവീകരണക്കാർ സ്വീകരിച്ചിട്ടുണ്ടൊ എന്നും ഉണ്ടെങ്കിൽ യാക്കോബ കുട്ടിയെ ശരിയായ പട്ടക്കാരനായി താരക സ്വീകരിക്കുന്നുണ്ടൊ എന്നും അല്ലെങ്കിൽ പട്ടക്കാരന്റെ മദ്ധ്യസ്ഥത കൂടാതെ വിവാഹം നടത്താൻ നവീകരണം അനുവദിക്കുന്നുണ്ടൊ എന്നും കൂടെ കേട്ടാൽ കൊള്ളാം. വിവാഹ സംഗതികൊണ്ടു മത്ത്യൂസ അത്താനാസ്യോസിന്റെ സ്ഥാനം സാധുവായി സ്വീകരിച്ചു എന്നു വാദിക്കുന്ന പക്ഷം ആ സംഗതിയിൽ തന്നെ യാക്കോബകുട്ടിയേയും ശരിയായ പട്ടക്കാരനായി നവീകരണം സ്വീകരിക്കുന്നില്ലയൊ?

---

## ഒരു പ്രതിവാദം.

അല്ലയൊ മാന്യ പത്രാധിപരവർകളെ കഴിഞ്ഞ മേടത്തിലെ ഇടവകപത്രികയിൽ വാകത്താനത്തു പ്ലാപ്പറമ്പിൽ അച്ചന്റെ മരണം സംബന്ധിച്ചു ആരൊ ഒരു ലേഖനം എഴുതിയിരിക്കുന്നതിൽ വാസ്തവവിരുദ്ധങ്ങളായ സംഭവങ്ങൾ ഉൾപ്പെടുത്തിയിരിക്കുന്നതിൽ നിന്നും രണ്ടു സംഗതികളെ പററി ചുരുക്കത്തിൽ എഴുതി അയക്കുന്നതിനെ ദയവു ചെയ്തു നിങ്ങളുടെ പത്രികയിൽ ചേൎത്തു പ്രസിദ്ധം ചെയ്വാൻ അപേക്ഷിക്കുന്നു.

൧ "ഇടക്കാലത്തു മാർ മത്ത്യൂസ് അത്താനാസ്യോസിന്റെ മതവിപരീതംനിമിത്തം വേറെ പള്ളി കെട്ടി പ്ലാപ്പറമ്പിലച്ചനും മററും പിരിഞ്ഞതായി പറയുന്നു" അതിന്റെ സത്യം എങ്ങിനെയെന്നാൽ വാകത്താനത്തു പള്ളി ൧൦൨൮.ാമാ